



# താളുകളിലൂടെ...




**CONTACT**
8281221234
(CATECHISM DIRECTOR, TVM MAJOR ARCHDIOCESE)
GMAIL : catechismtrivandrum@gmail.com




**ONLINE CIRCULATION ONLY**

# സുകൃത ജീവിതങ്ങൾ

"ജോസഫിന്റെ അടുക്കലേയ്ക്ക് പോവുക. വിശുദ്ധ ജോസഫിനോട് പ്രത്യേക ആത്മവിശ്വാസത്തോടെ സഹായം തേടുക. കാരണം സാർവ്വത്രിക സഭയുടെ രക്ഷാധികാരിയായതിനാൽ അദ്ദേഹത്തിന്റെ സംരക്ഷണം ഏറ്റവും ശക്തമാണ് ". (ഒമ്പതാം പീയൂസ് മാർപാപ്പ)

ജോസഫിലേയ്ക്ക് തന്നെ തിരികെ വരാം. മനുഷ്യനായി ജനിച്ചവൻ, ജന്മപാപങ്ങളോടെ പിറന്നവൻ. എന്നിട്ടും ദൈവിക വിശുദ്ധിയോടെ ജീവിച്ചവൻ. അങ്ങനെയുള്ള ജോസഫിനെയാണ് ദൈവം മറിയത്തിന് ഇണയായി കൂട്ടിച്ചേർത്തത്. മറിയത്തെ മനസ്സിലാക്കിയ ജോസഫും ജോസഫിനെ മനസ്സിലാക്കിയ മറിയവും. മറിയത്തെ സ്നേഹിച്ച ജോസഫും ജോസഫിനെ ബഹുമാനിച്ച മറിയവും. കുടുംബജീവിതത്തിന്റെ സുന്ദരമായ കാഴ്ച. ഒരു ജീവിതം ദൈവകൃപയിൽ നിറയാൻ അടിസ്ഥാന പരമായ രണ്ടു കാര്യങ്ങൾ ആവശ്യമാണ്. സ്നേഹവും ബഹുമാനവും. പരസ്പര സ്നേഹവും ബഹുമാനവും ജീവിതം ശക്തമാക്കി തീർക്കും.

തിരുസഭയുടെ കാവൽക്കാരനായി വി. യൗസേഫ് പരിലസിക്കുന്നത് തന്റെ വ്യക്തി ജീവിതത്തിൽ ഉയർത്തിക്കാട്ടിയ മഹത്തരമായ പുണ്യജീവിത ഫലമായിട്ടാണ്. ആരേയും വേദനിപ്പിക്കാതെ എല്ലാറ്റിനേയും ഉൾക്കൊണ്ടു. തന്റെ ശരീരത്തേയും മനസ്സിനേയും ദൈവിക കല്പനകളുടെ പൂർത്തീകരണത്തിനായി പൂർണ്ണ മനസ്സോടെ വിട്ടുകൊടുത്തവനാണ് വി. യൗസേഫ്. നിശബ്ദനായി ജീവിച്ച് ദൈവസ്വരത്തിനു മാത്രം കാത് കൂർപ്പിച്ച് തനിക്ക് നൽകപ്പെട്ടിട്ടുള്ളവരുടെ പ്രതിസന്ധികളിൽ കൂട്ടായി നിന്ന് തന്നെത്തന്നെ സമർപ്പിച്ചവൻ.

ജോലി ചെയ്യുന്നതിന്റെ മാന്യത ഉയർത്തിപ്പിടിച്ച വ്യക്തി. 'കരുതുന്നവൻ' എന്നർത്ഥമുള്ള തന്റെ പേരിന്റെ ആഴവും ശക്തിയും മനസ്സിലാക്കി എല്ലാവരേയും കരുതുവാൻ ശ്രമിച്ചവൻ. വ്യക്തി ബന്ധങ്ങളിൽ അപരനെ കരുതുവാനുള്ള വലിയ മനസ്സ് നാം നേടേണ്ടത് ജോസഫിൽ നിന്നാണ്.

നീതിബോധം നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ഈ ലോകത്തിൽ മാർ യൗസേഫിന്റെ ജീവിതം ഒരു വെല്ലുവിളിയാണ്. ജോസഫ് നിയമത്തേയും കവച്ചു വയ്ക്കുന്ന നീതിയുടെ തുലാസിൽ മറിയത്തെ പ്രതിഷ്ഠിച്ച് അവരുടെ ജീവിതത്തെ സംരക്ഷിച്ചു. നീതിമാനായ ജോസഫിന്റെ മാതൃക നമ്മുടെ നീതി ബോധ ചിന്തകളിൽ പുതിയൊരു തിരിച്ചറിവായി മാറണം.

ദൈവഹിതത്തോടുള്ള കീഴടങ്ങൽ ജോസഫിന്റെ ജീവിത പ്രത്യേകതയായിരുന്നു. ദൈവത്തെ അനുസരിക്കുന്നവർക്ക് ദൈവം തിന്മയായി ഒന്നും മാറ്റുന്നില്ല. അവൻ സംരക്ഷകനായിരുന്നു. തന്റെ ജീവിതം തന്നെ നഷ്ടപ്പെടുത്തുവാൻ യൗസേഫ് തയ്യാറായി. ജോസഫ് ഉത്തരവാദിത്വമുള്ളവനായും വിശുദ്ധിയുള്ളവനായും വിശ്വസ്തതയുള്ളവനുമായി ജീവിതം നയിച്ചു.

സംരക്ഷകനാകുക, ദൈവഹിതത്തിന് വിട്ടുകൊടുക്കുക. പിറുപിറുക്കാതെ ഉത്തര വാദിത്വങ്ങൾ വിശ്വസ്തതയോടെ ചെയ്യുക. പ്രതിഫലം ദൈവത്തിന്റെ കരങ്ങളാലാണ് എന്ന ചിന്തയിൽ എല്ലാം ദൈവമഹത്വത്തിനായി ചെയ്യുക. വി. യൗസേഫിന്റെ ജീവിതമാതൃക നമുക്ക് പ്രചോദനമാകട്ടെ.



സ്നേഹപൂർവ്വം,

**ഫാ. ജോൺസൺ പുതുപ്പറമ്പിൽ**
ഡയറക്ടർ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം

# ദൈവദാസൻ മാർ ഇവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനായുള്ള പ്രാർത്ഥന



പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രിയേക ദൈവമേ, അങ്ങേയ്ക്ക് ആരാധനയും മഹത്വവും സ്തോത്രവും ഞങ്ങൾ അർപ്പിക്കുന്നു.

പിതാവായ ദൈവമേ, അവിടുത്തെ അനന്തകരുണയാൽ കാലത്തിന്റെ തികവിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അങ്ങ് രൂപം നൽകി. അതിനെ വളർത്തി നയിക്കുന്നതിനായി വന്ദ്യതാതനായ മാർ ഈവാനിയോസ് പിതാവിനെ അവിടുന്ന് നിയോഗിച്ചു. ആ പുണ്യതാതന്റെ വിശുദ്ധിയുടെ പരിമളവും, സ്നേഹത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും മാതൃകയാകുന്നതിനും ആഗോള സഭയ്ക്ക് പൊതുവായും, മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം കൂടി ലഭിക്കുന്നതിനുമായി ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേയ്ക്കുയർത്തി അനുഗ്രഹിക്കണമേ എന്ന് ഞങ്ങൾ താഴ്മയോടെ പ്രാർത്ഥിക്കുന്നു.
ആമ്മീൻ.



1 സ്വ. 1 കൃപ. 1 ത്രി.



# നീതിമാനായ യൗസേഫ് പിതാവ്



ഫാ. ജോസഫ് വള്ളിയാട്ട്

പുതിയ നിയമം നമ്മുടെ കർത്താവായ യേശുവിന്റെ കഥ പറഞ്ഞുതുടങ്ങുന്നത് പരിശുദ്ധ യൗസേഫ് പിതാവിലൂടെയാണ്. ദൈവം വാഗ്ദാനം ചെയ്ത രക്ഷകൻ പഴയനിയമത്തിലെ പ്രശസ്തനായ ദാവീദ് രാജാവിന്റെ വംശത്തിൽ ജനിക്കും എന്ന് ഇസ്രായേൽ ജനം പ്രതീക്ഷിച്ചിരുന്നു. ദാവീദിന്റെ വംശത്തിലെ ഒരാളായിരുന്നു യൗസേഫ് പിതാവ്. (മത്താ. 1:18) യേശുവിന്റെ അമ്മയായ മറിയത്തിന്റെ ഭർത്താവായിരിക്കുവാനും യേശുവിനെ സംരക്ഷിക്കുവാനും ദൈവത്തിന്റെ ദൂതൻ യൗസേഫിനെ നിയോഗിക്കുന്നു. കുഞ്ഞിന് പേരിടുന്നത് ആത്യന്തികമായി പിതാവിന്റെ അധികാരമായിരുന്നു. യേശു എന്ന പേര് ദൈവപുത്രന് നൽകുവാൻ മാലാഖ യൗസേഫ് പിതാവിനെ അധികാരപ്പെടുത്തി. ദൈവപുത്രനായ യേശുവിന്റെ ഭൂമിയിലെ ജീവിതകാലത്ത് അവിടുത്തെ അപ്പന്റെ സ്ഥാനത്ത് യൗസേഫ് പിതാവാണ് ഉണ്ടായിരുന്നത്.

യൗസേഫ് പിതാവിനെപ്പറ്റി പുതിയനിയമം വളരെ കുറച്ചു കാര്യങ്ങളേ പറയുന്നുള്ളൂ. സുവിശേഷത്തിൽ നമ്മുടെ കർത്താവിന്റെ ജീവിതം മാത്രമേ വളരെ വിശദമായി വിവരിക്കുന്നുള്ളൂ. അമ്മയായ പരിശുദ്ധ മറിയത്തെക്കുറിച്ചും ശിഷ്യരിൽ പ്രധാനിയായ പത്രോസിനെക്കുറിച്ചുമൊക്കെ വളരെ കുറച്ചു മാത്രമേ നമുക്കറിയുവാൻ കഴിയുന്നുള്ളൂ. യേശുവിന്റെ ബാല്യകാലം വിവരിക്കുന്ന വിശുദ്ധ മത്തായിയും വിശുദ്ധ ലൂക്കോസും മാത്രമേ യേശുവിന്റെ വളർത്തുപിതാവിനെക്കുറിച്ച് അല്പമെങ്കിലും വിവരിക്കുന്നുള്ളൂ. യേശുവിന്റെ ജനനത്തെക്കുറിച്ച് അറിയിപ്പ് ലഭിക്കുന്ന കാലത്ത് നസറത്തിൽ താമസിച്ചിരുന്ന ഒരു നിർമ്മാണത്തൊഴിലാളിയായിരുന്നു യൗസേഫ് (മത്താ. 13:55). നസറത്ത് വളരെ ചെറിയ ഒരു ഗ്രാമമായിരുന്നു അന്ന്. പക്ഷേ ഏകദേശം 6 കിലോമീറ്റർ ദൂരെ അക്കാലത്തെ ഒരു ചെറിയ പട്ടണം പൂർണ്ണമായും പുനർനിർമ്മിച്ചുകൊണ്ടിരുന്ന കാലമായിരുന്നു അത്. നിർമ്മാണ തൊഴിലാളികൾക്ക് ധാരാളം ജോലിയുള്ള കാലം. യൗസേപ്പിന്റെ ജോലിയെക്കുറിച്ച്

വി. മത്തായി 'റ്റെക്റ്റോൺ' എന്ന വാക്കാണ് ഉപയോഗിക്കുക. എഞ്ചിനീയർ മുതൽ ആശാരിയും മേസ്തിരിയും ഉൾപ്പെടെ കെട്ടിട നിർമ്മാണ മേഖലയിൽ പ്രാവീണ്യമുള്ള എല്ലാവരേയും ആ വാക്ക് ഉപയോഗിച്ചായിരുന്നു വിളിച്ചിരുന്നത്. യൗസേഫ് പിതാവ് മരയാശാരി എന്ന വിശദീകരണം നമുക്ക് ലഭിക്കുന്നത് രണ്ടാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ജസ്റ്റിൻ മുതലായ പിതാക്കന്മാരിൽ നിന്നാണ്. ഏതായാലും പ്രാവീണ്യമുള്ള പണിക്കാരെ ആണ് 'റ്റെക്റ്റോൺ' എന്ന് വിളിച്ചിരുന്നത്. നന്നായി വരുമാനം ഉള്ള, നാട്ടുകാരുടെ ബഹുമാനം ഉള്ള ഒരു പണിക്കാരൻ ആയിരുന്നിരിക്കണം യൗസേഫ്.



കന്യകാമറിയത്തെ ദൈവവചനമനുസരിച്ച് ഭാര്യയായി സ്വീകരിക്കുമ്പോൾ യൗസേഫ് പിതാവിന് എത്ര വയസ്സുണ്ടായിരുന്നു എന്ന് നമുക്കറിയില്ല. പിൽക്കാലത്തെ ചില ഐതിഹ്യങ്ങളിൽ അദ്ദേഹം വാർദ്ധക്യത്തിലാണ് പരിശുദ്ധ അമ്മയെ വിവാഹം കഴിച്ചതെന്ന് പറയുന്നുണ്ട്. അത് വെറും കഥയായിരിക്കാനാണ് സാദ്ധ്യത. നാം കണ്ടിട്ടുള്ള ചില ചിത്രങ്ങളിൽ വൃദ്ധനായ യൗസേഫ് പിതാവിനെ കാണുന്നത് ഈ കഥയിൽ നിന്നാണ്.

യാക്കോബിന്റെ പൂർവ്വസുവിശേഷം എന്നൊരു പുരാതന ഗ്രന്ഥമുണ്ട്. നമ്മുടെ കർത്താവ് ജീവിച്ചിരുന്ന കാലം കഴിഞ്ഞ് ഒരു നൂറ്റാണ്ടു കൂടി കഴിഞ്ഞപ്പോഴാണ് ആ പുസ്തകം എഴുതപ്പെട്ടത്. പരിശുദ്ധ അമ്മയും യൗസേഫ് പിതാവും തമ്മിലുള്ള വിവാഹത്തെ സംബന്ധിച്ച് വിശദാംശങ്ങൾ ഉള്ള ചില പാരമ്പര്യങ്ങൾ അതിലുണ്ട്. ആ കഥയിൽ ജറുസലേമിൽ പുരോഹിതന്മാർ വളർത്തിയ ഒരു പെൺകുട്ടിയാണ് പരിശുദ്ധ അമ്മ. മറിയത്തിന് വിവാഹപ്രായമാകുമ്പോൾ യോഗ്യനായ ഒരു വരനെ കണ്ടെത്താനായി പുരോഹിതന്മാർ ദൈവത്തിന്റെ അടയാളം അന്വേഷിച്ചു. അവരുടെ യോഗത്തിൽ യൗസേഫ് കൈയിൽ വഹിച്ചിരുന്ന ദണ്ഡിൽ നിന്ന് ഒരു പ്രാവ് പുറപ്പെടുകയും അത് ദൈവത്തിന്റെ സാക്ഷ്യമായി എല്ലാവരും അംഗീകരിക്കുകയും ചെയ്തു. കിഴക്കൻ സഭകളിൽ യൗസേഫ് പിതാവിന്റെ വിശുദ്ധചിത്രം (ഐക്കൺ) വരയ്ക്കുമ്പോൾ രണ്ടു പ്രാവുകളെ ചിത്രത്തിൽ ചേർക്കാറുണ്ട്, ആ കഥ സൂചിപ്പിക്കുവാൻ. പടിഞ്ഞാറൻ സഭയിൽ ആ കഥ പുനരാവിഷ്ക്കരിക്കപ്പെട്ടപ്പോൾ വടിയുടെ അറ്റം തളിർത്ത് പുഷ്പിച്ചതായി കണ്ടു എന്നാണ് ഈ അത്ഭുതം വിവരിക്കപ്പെട്ടത്. അതുകൊണ്ടാണ് ഇന്ന് നമ്മൾ സാധാരണ കാണുന്ന ചിത്രങ്ങളിൽ യൗസേഫ് പിതാവിന്റെ കൈയിൽ ഒരു തളിർത്തു പുഷ്പിച്ച വടി കാണുന്നത്. യൗസേഫ് പിതാവ് ഉണ്ണീശോയുടേയും അമ്മയുടേയും സംരക്ഷകനായി ദൈവത്താൽ ഒരുക്കപ്പെട്ട ആളാണ് എന്ന ആദിമസഭയുടെ വിശ്വാസമാണ് ഈ കഥയിലും ഇതുപോലെയുള്ള ഐതിഹ്യങ്ങളിലും വെളിപ്പെടുന്നത്.

പരിശുദ്ധ അമ്മയും യൗസേഫ് പിതാവും ഉണ്ണിയേയും കൊണ്ട് ഈജിപ്തിലേയ്ക്ക് നടത്തുന്ന യാത്രയുടെ വിവരണവും യാക്കോബിന്റെ പൂർവ്വസുവിശേഷത്തിലുണ്ട്. തച്ചനായ യൗസേപ്പിന്റെ പുസ്തകം എന്ന പേരിൽ അഞ്ചാം നൂറ്റാൽ എഴുതപ്പെട്ട മറ്റൊരു ഗ്രന്ഥ

ത്തിൽ യൗസേഫ് പിതാവിന്റെ മരണത്തെക്കുറിച്ചുള്ള പാരമ്പര്യങ്ങൾ സമാഹരിച്ചിട്ടുണ്ട്. മരണത്തിനു മുമ്പ് യൗസേഫ് പിതാവ് നടത്തുന്ന സുദീർഘമായ ഒരു പ്രാർത്ഥന ഈ പുസ്തകത്തിലുണ്ട്. മരണസമയത്ത് പരിശുദ്ധ അമ്മയും യുവാവായ യേശുവും യൗസേഫിന്റെ അരികിലിരുന്ന് ശുശ്രൂഷിക്കുന്നു. മാത്രമല്ല ദൈവദൂതന്മാരിൽ പ്രമുഖരായ മിഖായേലും ഗബ്രിയേലും യൗസേഫിന് പ്രത്യക്ഷരായി അദ്ദേഹത്തെ ബലപ്പെടുത്തുന്നു. യൗസേഫിന്റെ മരണത്തെപ്പറ്റി സുവിശേഷങ്ങളിൽ ഒന്നുംതന്നെ പറയുന്നില്ല എന്ന് കൂട്ടുകാർ ഓർക്കുമല്ലോ. യേശുവിന്റെ പരസ്യജീവിതകാലത്ത് യൗസേഫ് മരിച്ചു കഴിഞ്ഞുവെന്നാണ് പുതിയനിയമത്തിലെ സൂചനകൾ. എങ്കിലും പരിശുദ്ധ അമ്മയുടേയും യേശുതമ്പുരാന്റേയും ശാരീരിക സാന്നിദ്ധ്യത്തിൽ മരിക്കുവാനുള്ള അസാധാരണമായ കൃപ അദ്ദേഹത്തിനു ലഭിച്ചു എന്ന് ആദിമസഭ വിശ്വസിച്ചിരുന്നു. ആ വിശ്വാസമാണ് മേല്പറഞ്ഞ കഥയിലുള്ളത്. അതുകൊണ്ട് യൗസേഫിനെ നല്ല മരണത്തിന്റെ മദ്ധ്യസ്ഥനായി സഭ ബഹുമാനിക്കുന്നു.



പാരമ്പര്യങ്ങളിൽ പലതും ഐതിഹ്യങ്ങളായിരിക്കുവാൻ സാദ്ധ്യതയുണ്ട്. തീർച്ചയായുള്ളത് സുവിശേഷ വചനങ്ങളാണ്. സുവിശേഷങ്ങളിൽ മാത്രം ശ്രദ്ധിച്ചാൽ യൗസേപ്പിനെ ദൈവത്തിന്റെ പദ്ധതിയിൽ ബഹുമാനിതനാക്കുന്ന കാര്യം യേശുവിന്റെ കുടുംബത്തിന്റെ സംരക്ഷകനായി ദൈവം അദ്ദേഹത്തെ നിയോഗിച്ചു എന്ന വസ്തുതയാണ്. മറിയത്തെ കന്യക എന്ന വിശേഷണത്തോടെ അവതരിപ്പിക്കുന്നുണ്ട് ലൂക്ക സുവിശേഷകൻ. അതുപോലെ മത്തായി സുവിശേഷകൻ യൗസേഫ് പിതാവിനെ അവതരിപ്പിക്കുന്നത് 'നീതിമാൻ' എന്ന് വിളിച്ചുകൊണ്ടാണ്.

മത്തായി അവതരിപ്പിക്കുന്ന യൗസേഫിനെ നീതിമാൻ ആക്കുന്ന രണ്ട് കാര്യങ്ങളുണ്ട്. ഒന്നാമത്തേത് യൗസേഫ് പിതാവിന്റെ അരുളപ്പാടിനു മുമ്പ് തന്നെ നിയമത്തിന്റെ പരിപൂർത്തിയായ കാരുണ്യം അഭ്യസിക്കുന്ന ആളാണ്. തന്റെ വധുവായി നിശ്ചയിക്കപ്പെട്ട മറിയം സമൂഹത്തിന്റെ മുന്നിൽ കുറ്റകരമായ ഒരു അവസ്ഥയിൽ കാണപ്പെട്ടു. യഹൂദനിയമപ്രകാരം അഭിമാനിയായ ഒരു യഹൂദന് തന്റെ ഭാര്യയെ നിയമപ്രകാരം പരസ്യമായി ഉപേക്ഷിക്കാൻ സാധിക്കുമായിരുന്ന ഒരു സാഹചര്യം. അപ്പോൾ അവൾ സമൂഹത്തിൽ അപമാനിതയാകും. മറിയത്തിന് അപമാനം ഉണ്ടാക്കാതെ ആ പ്രശ്നം രഹസ്യമായി പരിഹരിക്കാനാണ് യൗസേഫ് ആഗ്രഹിക്കുന്നത്. അതായത് മോശ വഴി നൽകപ്പെട്ട നിയമം അനുസരിച്ച് തനിക്ക് ഉറപ്പുള്ള അവകാശം പോലും യൗസേഫ് മറിയത്തിന്റെ നന്മയ്ക്കും സുരക്ഷയ്ക്കും വേണ്ടി പരിത്യജിക്കുകയാണ്. നിയമത്തിന് ഉപരിയായ കാരുണ്യം മറിയത്തോട് അദ്ദേഹം കാണിക്കുന്നു. അതുകൊണ്ടാണ് മത്തായി അദ്ദേഹത്തെ നീതിമാൻ എന്ന് വിളിക്കുന്നത്. നിങ്ങളുടെ നീതി നിയമജ്ഞരുടേയും ഫരിസേയരുടേയും നീതിയെ അതിലംഘിക്കുന്നില്ലെങ്കിൽ നിങ്ങൾ സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുകയില്ല എന്ന കർത്താവിന്റെ വചനം (മത്താ. 5:20) യൗസേപ്പ് കർത്താവിന്റെ ജനനത്തിനു മുമ്പു തന്നെ സാർത്ഥകമാക്കുന്നു.

രണ്ടാമത്തെ കാരണം, വചനം നൽകുന്ന സൂചനകൾ അനുസരിച്ച്, ഒന്നാം സങ്കീർത്തനം വിവരിക്കുന്ന രീതിയിൽ രാവും പകലും ദൈവത്തിന്റെ വചനം ധ്യാനിക്കുന്ന ഒരാളാണ് യൗസേഫ് പിതാവ് എന്നുള്ളതാണ്. ഉറക്കത്തിൽ അദ്ദേഹം കർത്താവിന്റെ വചനം സ്വീകരിക്കുന്നു. അത് അനുവർത്തിക്കാനായി ഉണർന്നെഴുന്നേൽക്കുന്നു. തന്റെ ഭവനം സുരക്ഷിതമാക്കാനുള്ള മാർഗ്ഗങ്ങൾ ഉറക്കത്തിലാണ് അദ്ദേഹത്തിന് വെളിവായി കിട്ടുന്നത്. ദൈവത്തിന്റെ പരിപാലനയിലുള്ള പൂർണ്ണമായ വിശ്വാസത്തിന്റെ അടയാളമാണ് യൗസേപ്പിന്റെ അനുസരണം. ഉറക്കത്തിൽ ദൈവം നിർദ്ദേശിക്കുന്നു. യൗസേഫ് ഉറക്കത്തിൽ നിന്നുണർന്ന് യാതൊരു സംശയവും കൂടാതെ അനുസരിക്കുന്നു. പ്രാർത്ഥനയോടെ ദൈവസന്നിധിയിൽ ഉറങ്ങുന്ന ഒരാൾക്കാണ് ഇപ്രകാരം ദൈവസ്വരം കേൾക്കാൻ സാധിക്കുന്നത്. ദൈവത്തിന്റെ പരിപാലനയിൽ പൂർണ്ണമായി വിശ്വാസം അർപ്പിച്ചുള്ള യൗസേപ്പിന്റെ ഉറക്കം സഭയ്ക്ക് നല്ല മാതൃകയാണെന്ന് ഫ്രാൻസിസ് മാർപാപ്പ പഠിപ്പിക്കുന്നുണ്ട്. മാർപാപ്പ ഉറങ്ങുന്ന കട്ടിലിനരികിൽ പ്രാർത്ഥനാ മേശയിൽ ഉറങ്ങുന്ന വിശുദ്ധ യൗസേഫ് പിതാവിന്റെ രൂപം സൂക്ഷിച്ചിട്ടുണ്ട്. യൗസേഫിന്റെ ഉറക്കം വെറുതെയുള്ള ഉറക്കമായി ഒരിക്കലും തെറ്റിദ്ധരിക്കരുത്. തന്റെ ജീവിതം പൂർണ്ണമായി ദൈവത്തെ ഭരമേല്പിച്ച് അദ്ദേഹം വിശ്രമിക്കുന്നു. ആ വിശ്രമത്തിൽ ദൈവം പറയുന്നത് അദ്ദേഹം പൂർണ്ണമായും അനുസരിക്കുന്നു. കൂട്ടുകാർ ശ്രദ്ധിച്ചിട്ടുണ്ടോ, ഉണ്ണിയായ യേശുവിനെ ദേവാലയത്തിൽ സമർപ്പിക്കുവാൻ പോകമ്പോൾ മറിയവും യൗസേഫും ദേവാലയത്തിൽ സമർപ്പിക്കുന്നത് പ്രാവുകളെയാണ്. ധനികരായ മാതാപിതാക്കൾ തങ്ങളുടെ മക്കൾക്കു വേണ്ടി ബലിയർപ്പിച്ചിരുന്നത് ആടുമാടുകളെയാണ്. യേശുവിന്റെ മാതാപിതാക്കൾ പാവപ്പെട്ടവരായിരുന്നു. നസറത്തിൽ അറിയപ്പെട്ട കെട്ടിടം പണിക്കാരനായിരുന്ന യൗസേഫ് സാമാന്യം നല്ല സാമ്പത്തികസ്ഥിതിയുള്ള ആളായിരുന്നിരിക്കാനാണ് സാധ്യത. ഇക്കാര്യം നാം മുമ്പ് പറഞ്ഞതാണ്. പക്ഷേ യേശുവിന്റെ ജനനത്തിന്റെ സമയത്ത് തിരുക്കുടുംബം കഷ്ടത നിറഞ്ഞ ഒരു യാത്രയിലാണ്. യാത്രയിൽ പണം കൈയിൽ കരുതുന്നത് അക്കാലത്ത് സുരക്ഷിതമായിരുന്നില്ല. അധികം വൈകാതെ തന്നെ അവർക്ക് നാടു വിട്ട് ഈജിപ്തിലേയ്ക്ക് പോകേണ്ടതായും വന്നു. യേശുവിനെ മകനായി സ്വീകരിക്കുമ്പോൾ യൗസേഫിന് തന്റെ ധനവും സ്ഥാനമാനങ്ങളും നഷ്ടപ്പെടുകയാണ്. ആശ്രയമില്ലാത്തവനെപ്പോലെ



അലയേണ്ടി വന്നു. എന്നിട്ടും ഒരു പരാതിയുമില്ലാതെ ശാന്തനായി സഹിക്കുന്ന, ഉണ്ണിയെ സംബന്ധിച്ചുള്ള ദൈവത്തിന്റെ കല്പനകൾ സംശയമൊന്നും കൂടാതെ അനുസരിക്കുന്ന യൗസേഫിനെയാണ് വചനം നമുക്ക് കാണിച്ചു തരുന്നത്. അതുകൊണ്ടാണ് അദ്ദേഹത്തെ മത്തായി നീതിമാൻ എന്ന് വിളിക്കുന്നത്.

പ്രാർത്ഥിക്കുന്ന, ദൈവത്തിൽ പൂർണ്ണമായും ആശ്രയിക്കുന്ന, അവിടുന്ന് പറയുന്നത് സകലതും അനുസരിക്കുന്ന വ്യക്തികളാകാനാണ് യൗസേഫ് പിതാവിന്റെ മാതൃക നമ്മെ പഠിപ്പിക്കുന്നത്.





# “ഞാൻ തനിച്ചല്ല ക്രിസ്തു എനിക്കൊപ്പമുണ്ട്.”

## വിശുദ്ധ ആൻഡ്രൂ ഡങ് ലാഗ്






ഫാ. ഷീൻ പാലക്കുഴി

സ്കൂൾ തുറന്ന് ഏതാനും ആഴ്ചകൾ പിന്നിടുകയാണ്. എല്ലാവരും സ്കൂളിൽ പോകുമ്പോഴും ചില കൂട്ടുകാർക്ക് പോകാൻ മടിയുണ്ടാകും. സ്കൂളിൽ പോകാൻ മടിയുള്ള കൂട്ടുകാരോട് ഒരു കുഞ്ഞുകഥ പറയാം.

ഏറെക്കാലം മുമ്പ് അമേരിക്കയിൽ നടന്ന ഒരു സംഭവമാണ്. അടിമക്കച്ചവടം നിലവിലിരിക്കുന്ന കാലം. അടിമകളുടെ ക്യാമ്പിൽ ഒരാൺകുട്ടി പിറന്നു. ഏതാനും ആഴ്ചകൾ കഴിഞ്ഞപ്പോൾ അവൻ അവന്റെ അമ്മയിൽ നിന്നും വേർപെടുത്തപ്പെട്ടു. അതിനുശേഷം അവനെ വളർത്തിയത് അവന്റെ മുത്തശ്ശിയാണ്. എന്നാൽ അവന് ആറു വയസ്സുള്ളപ്പോൾ അവന്റെ മുത്തശ്ശി അവനേയുംകൊണ്ട് ഒരു പ്ലാന്റേഷനിൽ ജോലിക്കു പോയി. മനഃപൂർവ്വം അവർ അവനെ അവിടെ ഉപേക്ഷിച്ചു. അതവനെ വല്ലാതെ വേദനിപ്പിച്ചു. ആറു വയസ്സു മാത്രം പ്രായമുള്ള ഒരു കുട്ടി പെട്ടന്ന് അനാഥനാകുന്നത് എത്ര സങ്കടകരമാണ്.

ഊരും പേരുമില്ലാത്ത ഒരു അടിമയായി അവൻ വളർന്നുവരികയാണ്. കുറച്ചുകൂടി മുതിർന്നപ്പോൾ അവന്റെ യജമാനൻ അവനെ ഒരു കപ്പലിലെ മരപ്പണിക്കാരന് സഹായിയായി വിറ്റു. അടിമകൾക്ക് വിദ്യാഭ്യാസം അനുവദിച്ചിട്ടില്ലാത്ത കാലമായിരുന്നെങ്കിലും മരപ്പണിക്കാരന്റെ ഭാര്യ അവനെ ഇംഗ്ലീഷ് അക്ഷരമാല പഠിപ്പിച്ചു. പക്ഷേ, അത് അധികകാലം നീണ്ടില്ല. വിവരമറിഞ്ഞ മരപ്പണിക്കാരൻ ഭാര്യയെ വിലക്കി. അവന്റെ പഠനം അതോടെ അവസാനിച്ചു. എന്നാലും എഴുതാനും വായിക്കാനും പഠിക്കണമെന്ന് ദൃഢനിശ്ചയം ചെയ്ത് അവൻ വെള്ളക്കാരായ കുട്ടികളെ സമീപിച്ചു. എന്റെ ഭക്ഷണം നിങ്ങൾക്കു തരാം, എന്നെ എഴുതാനും വായിക്കാനും പഠിപ്പിക്കാമോ? അവർ സമ്മതിച്ചു. അങ്ങനെ പട്ടിണി കിടന്ന് അവൻ എഴുതാനും വായിക്കാനും പഠിച്ചു.

ഒരുവിധം നന്നായി ഭാഷ പഠിച്ചപ്പോൾ അവൻ പത്രങ്ങളും രാഷ്ട്രീയ സംബന്ധിയായ പുസ്തകങ്ങളും തേടിപ്പിടിച്ചു വായിക്കാൻ തുടങ്ങി. കൂടുതൽ വായിക്കു

ന്തോറും അവനു രാഷ്ട്രീയ ബോധമുവാവാൻ തുടങ്ങി. താൻ സഹിക്കുന്ന അനീതി എന്താണെന്ന് അവൻ തിരിച്ചറിഞ്ഞു. അങ്ങനെയിരിക്കെ ഒരു കൊളംബിയൻ എഴുത്തുകാരന്റെ പുസ്തകം അവനു വായിക്കാൻ കിട്ടി. വാക്കുകളുടെ അപാരമായ ശക്തി എന്താണെന്ന് അവന് മനസ്സിലായി.

അവനൊരു പുതിയ തീരുമാനമെടുത്തു. തന്നെ പ്പോലുള്ള അടിമകളെ എഴുതാനും വായിക്കാനും പഠി പ്പിക്കണം. അവരനുഭവിക്കുന്ന സാമൂഹ്യമായ അനീതി യെന്താണെന്ന് അവർ തിരിച്ചറിയണമെങ്കിൽ അവർക്ക് വിദ്യാഭ്യാസം നൽകണം. അതിനു വേണ്ടി അവനൊരു വഴി കണ്ടെത്തി. പള്ളിയിൽ പ്രാർത്ഥനയ്ക്കെത്തുന്ന അടിമകളെ ഒരുമിച്ചുകൂട്ടി അവൻ പഠിപ്പിക്കാൻ തുടങ്ങി. പതിയെപ്പതിയെ ആ ക്ലാസ്സ് പോപ്പുലറായി. കുറെയേറെ അടിമകൾ ആ ക്ലാസ്സിൽ വരാൻ തുടങ്ങി. സംഗതി കുഴ പ്പമാകുമെന്ന് കണ്ട് അടിമകളുടെ യജമാനൻ ഇടപെട്ട് അവൻ ക്ലാസ്സെടുക്കുന്നത് തടഞ്ഞു. മാത്രമല്ല, അവന്റെ യജമാനൻ അവനെ മറ്റൊരാൾക്കു വിറ്റു.

പുതിയ യജമാനൻ വളരെ ക്രൂരനായ മനുഷ്യ നായിരുന്നു. അനുസരിക്കാത്ത അടിമകളെ അയാൾ വളരെ ക്രൂരമായി ചാട്ടയ്ക്കടിക്കുമായിരുന്നു. ആറു മാസ ത്തോളം അവൻ ആ പീഢനങ്ങൾ സഹിച്ചു. പിന്നെ ഒരു ദിവസം പ്രതികരിച്ചു. യജമാനനെ തിരിച്ചടിച്ചു. മൽപ്പിടുത്തത്തിൽ അയാളെ തോൽപ്പിച്ചു. ആ വിജയം അവനെ ഉന്മത്തനാക്കി. അവന് അവനോടു തന്നെ ബഹുമാനം തോന്നി. ഇനിയൊരിക്കലും ആരുടേയും അടിമയായിരിക്കില്ലെന്ന് അവൻ പ്രതിജ്ഞ ചെയ്തു.

ഇരുപതാമത്തെ വയസ്സിൽ ഒരു നാവികന്റെ വേഷത്തിൽ അവൻ യജമാനന്റെ കൈയിൽ നിന്നും അടിമത്വത്തിൽ നിന്നും രക്ഷപെട്ടു. തന്റെ കൂട്ടത്തിലു ള്ള അടിമത്വമനുഭവിക്കുന്ന ആളുകളുടെ മോചനത്തിനു വേണ്ടി പ്രവർത്തിക്കാൻ അവൻ തീരുമാനിച്ചു. അവസരം കിട്ടിയപ്പോഴൊക്കെ വിമോചന സമരക്കാരുടെ രഹസ്യ സമ്മേളനങ്ങളിൽ അവൻ പങ്കെടുക്കാൻ തുടങ്ങി. അതു മായി ബന്ധപ്പെട്ട് ധാരാളം വായിക്കാൻ തുടങ്ങി. 1841 ൽ ഒരവസരം കിട്ടിയപ്പോൾ അവൻ മസാച്യുസെറ്റ്സിൽ അടിമകളുടെ ഒരധ്യാപകനായി ജോലിയേറ്റെടുത്തു. അത് ഒരു നല്ല പ്രഭാഷകനാവാൻ അവനെ സഹായിച്ചു. പിന്നെ അവൻ അടിമത്വം എന്ന സാമൂഹ്യ തിന്മയെക്കുറിച്ച് പുസ്തകങ്ങളും ലേഖനങ്ങളും എഴുതാനാരംഭിച്ചു. പിന്നെ അടിമകൾക്കു വേണ്ടി ശബ്ദമുയർത്താൻ ഒരു പത്രം തന്നെ ആരംഭിച്ചു- 'ദ നോർത്ത് സ്റ്റാർ'.

അവൻ ചെയ്തുകൊണ്ടിരുന്ന കാര്യങ്ങൾ വെള്ള ക്കാരെ ചൊടിപ്പിച്ചു. അവർ അവനെതിരെ രംഗത്തു വന്നു. ഒരിക്കൽ ഒരു പ്രഭാഷണത്തിനു പോയപ്പോൾ ഒരു കൂട്ടം വെള്ളക്കാരായ ആളുകൾ അവനെ അതിക്രൂ രമായി മർദ്ദിച്ചു. ഒരു ഫാമിലിയുടെ സഹായത്തോടെ അവൻ അവിടെ നിന്ന് രക്ഷപെട്ടു. പക്ഷേ കൂടുതൽ കരുത്തോടെ തന്റെ പ്രവർത്തനങ്ങൾ അവൻ തുടർന്നു. സ്ത്രീകളുടെ അവകാശങ്ങൾക്കു വേണ്ടിയും അവൻ ശബ്ദമുയർത്താൻ തുടങ്ങിയതോടെ ഒരു സോഷ്യൽ ആക്ടിവിസ്റ്റായി ആഗോളതലത്തിൽ അവൻ ശ്രദ്ധിക്ക പ്പെട്ടു. പ്രസിഡന്റ് എബ്രാഹാം ലിങ്കന്റെ വിശ്വസ്ത ഉപ ദേശകനായി അവൻ മാറി. കറുത്ത വർഗ്ഗക്കാരെ ആർമി യിൽ ചേർക്കാനും അടിമകൾക്കും സ്ത്രീകൾക്കും വോട്ടവകാശം നൽകാനും അവൻ ഗവൺമെന്റിൽ സ്വാധീനം ചെലുത്തി. 1863 ൽ എബ്രഹാം ലിങ്കൺ രാജ്യത്ത് അടിമത്വം നിയമം മൂലം നിരോധിച്ചു.

ഇദ്ദേഹം ആരാണെന്നറിയേണ്ടേ? അമേരിക്കൻ ഭരണസംവിധാനത്തിൽ ഒരു ഉയർന്ന ഓഫീസ് പദവി അലങ്കരിക്കുന്ന ആദ്യത്തെ ആഫ്രിക്കൻ അമേരിക്കൻ വംശജനാണ് ഇദ്ദേഹം. - പേര് ഫ്രെഡറിക് ഡഗ്ലസ്. അമേരിക്കൻ വൈസ് പ്രസിഡന്റ് സ്ഥാനത്തേയ്ക്കും നോമിനേഷൻ നേടിയ ആളാണ് അദ്ദേഹം. അടിമയായി ജനിച്ചയാൾ വലിയ നേതാവായിരിക്കുന്നു.

അദ്ദേഹത്തിന്റെ ജീവിതം നോക്കൂ. വിദ്യാഭ്യാ സമാണ് അദ്ദേഹത്തിന്റെ ജീവിതത്തിലെ എല്ലാ മാറ്റങ്ങൾ ക്കും കാരണം. അടിമത്വം ഒരനീതിയാണെന്ന് ബോധ്യ മുണ്ടായത് വിദ്യാഭ്യാസം ലഭിച്ചപ്പോഴാണ്. സ്വാതന്ത്ര്യം ഒരവകാശമാണെന്ന് ബോധ്യമുണ്ടായത് വിദ്യാഭ്യാസം

ലഭിച്ചപ്പോഴാണ്. വാക്കിന്റെ ശക്തി തിരിച്ചറിഞ്ഞത് എഴുതാനും വായിക്കാനും പഠിച്ചപ്പോഴാണ്. സാമൂഹ്യബോധവും രാഷ്ട്രീയ ബോധവുമുണ്ടായത് ഭാഷ പഠിച്ചപ്പോഴാണ്. അതാണ് വിദ്യാഭ്യാസത്തിന്റെ ശക്തി. ആ ശക്തി തിരിച്ചറിഞ്ഞതുകൊണ്ടാണ് ഫ്രഡറിക് ഡഗ്ലസ് പറഞ്ഞത് എന്റെ ആഹാരം കൂടി ഞാൻ നിങ്ങൾക്കു തരാം, എന്നെ എഴുതാനും വായിക്കാനും പഠിപ്പിക്കാമോ?

പ്രിയപ്പെട്ട കൊച്ചു കൂട്ടുകാരേ, സ്കൂളിൽ പോകാൻ നിങ്ങൾക്ക് അവസരമുണ്ടെങ്കിൽ നിങ്ങൾ ഭാഗ്യമുള്ളവരാണ്. കാരണം യുണിസെഫിന്റെ 2019 ലെ കണക്കുപ്രകാരം ലോകത്ത് ഏതാണ്ട് 175 മില്യൻ കുട്ടികൾക്ക് സ്കൂളിൽ പോകാൻ അവസരമില്ല. 760 മില്യൻ യുവജനങ്ങളെങ്കിലും അടിസ്ഥാന വിദ്യാഭ്യാസം പോലും നേടാത്തവരാണ്.

നിങ്ങൾക്ക് സ്കൂളിൽ പോകാൻ അവസരമുണ്ടെങ്കിൽ അതൊരു വിലമതിക്കാനാവാത്ത അവസരമാണ്. മടി പിടിച്ചിരിക്കരുത്. അതു പാഴാക്കരുത്. അവസരങ്ങൾ ആർക്കു വേണ്ടിയും കാത്തു നിൽക്കില്ല.

അറിവും ജ്ഞാനവും പരിശുദ്ധാത്മാവിന്റെ സമ്മാനങ്ങളാണ്. അതു സ്വായത്തമാക്കാനും ജീവിതത്തിൽ പ്രയോജനപ്പെടുത്തി അർത്ഥപൂർണ്ണമായ രീതിയിൽ ജീവിക്കുവാനും കഴിവു നൽകിയാണ് ദൈവം മനുഷ്യനെ ഈ ഭൂമിയിൽ സൃഷ്ടിച്ചത്. ആ കഴിവ്/താലന്ത് പാഴാക്കരുത്. വിദ്യാഭ്യാസം അതിനുള്ള അവസരമാണ്. വേദപഠനവും സ്കൂൾ പഠനവും കുഞ്ഞുങ്ങൾ ഒരുപോലെ താൽപര്യത്തോടെ നിർവ്വഹിക്കണം. ജ്ഞാനത്തിലും ദൈവവിശ്വാസത്തിലും നിങ്ങൾ വളരണം. എല്ലാ അറിവിന്റേയും ഉറവിടം ദൈവമാണല്ലോ. കൂട്ടുകാരെല്ലാം പഠിച്ച് മിടുക്കരാകട്ടെ!



**"ദൈവവരപ്രസാദം കൂടാതെ
പ്രവചനവരവും
അത്ഭുതപ്രവർത്തനവരവും
സമുന്നതമായ ധ്യാനനിഷ്ഠയും
നിസ്സാരമാണ്. അത്രക്ക് വിശിഷ്ടമാണ്
ദൈവവരപ്രസാദം"**

**വിശുദ്ധ ജോൺ ബെർക്കുമാൻസ്**

# നാം സ്വതന്ത്രരോ...?



രാജു വനത്തിൽ, ചെമ്പുമല

തീർച്ചയായും നാം സ്വതന്ത്രരാണ്. ക്രൈസ്തവ ജീവിതത്തിൽ പിതാവായ ദൈവം തന്റെ പുത്രനിലൂടെയും പരിശുദ്ധാത്മാവിലൂടെയും നൽകിയ ബോദ്ധ്യങ്ങളിൽ നിലയുറപ്പിച്ചു വേണം നാം സ്വാതന്ത്ര്യം ഉപയോഗിക്കാൻ. 2 കൊറി. 3:18 ൽ നമ്മെ ഓർമ്മിപ്പിക്കുന്നത് ''കർത്താവ് ആത്മാവാണ്, കർത്താവിന്റെ ആത്മാവ് ഉള്ളിടത്ത് സ്വാതന്ത്ര്യമുണ്ട്''.

പുഴയും പച്ചില മേടുകളും ചെറുതോടുകളും നിറയെ കൊച്ചു കൊച്ചു വീടുകളുമുള്ള ഗ്രാമം. ഈ ഗ്രാമത്തിലെ ഒരു വീട്ടിൽ ഒരു മകൻ തന്റെ കുട്ടിക്കാലം പഠനത്തോടൊപ്പം പൂച്ചെടികൾ നട്ടു വളർത്തുന്നതും പക്ഷികളെ വളർത്തുന്നതും വീട്ടുജോലികളിൽ മാതാപിതാക്കളെ സഹായിക്കുന്നതും ഒക്കെ ആ മകന്റെ ദിനചര്യയുടെ ഭാഗമായിരുന്നു. ആ മകന്റെ മുറ്റം നിറയെ പൂത്തു നിൽക്കുന്ന സുഗന്ധമുള്ള പൂക്കൾ കാണുമ്പോൾ മാതാപിതാക്കൾക്കും അയൽക്കാർക്കും ഒക്കെ നല്ല കൗതുകമായിരുന്നു. പലരും ആ മകനെ പ്രശംസിക്കാറുണ്ടായിരുന്നു. അതുമല്ല, നല്ല ഒരു പക്ഷിക്കൂടുണ്ടാക്കി അതിൽ രണ്ടു പക്ഷികളേയും വളർത്തിയിരുന്നു. സമയത്ത് ആഹാരവും ദാഹജലവും നൽകിയിരുന്നു. ഒരു ദിവസം പക്ഷിക്കൂടു തുറന്ന് പക്ഷികൾക്ക് ആഹാരമൊക്കെ നൽകിയിട്ട് കൂടിന്റെ വാതിൽ അടയ്ക്കാൻ മറന്നുപോയി. മണിക്കൂറുകൾ കഴിഞ്ഞ് ആ മകൻ വീണ്ടും തന്റെ മുറ്റത്തേയ്ക്ക് ചെല്ലുമ്പോൾ പക്ഷിക്കൂടു തുറന്നു കിടക്കുന്നു. ആ മകന് വിശ്വസിക്കാൻ കഴിഞ്ഞില്ല.

ആ പക്ഷികൾ കൂട്ടിൽ തന്നെയുണ്ട്. മാസങ്ങളായി ആ മകന്റെ സ്നേഹവും കരുതലും ആ കൂടു വിട്ട് പുറത്തേയ്ക്ക് പോകുവാൻ, പ്രകൃതിയുടെ വിഹായുസിലേയ്ക്ക് പറന്നകലാൻ ആ പക്ഷികൾക്ക് മനസ്സു വന്നില്ല. ആ പക്ഷികൾ വീണ്ടും ആ മകന്റെ സനേഹവും കരുതലും ലഭിക്കുവാൻ തുറന്നിട്ട വാതിൽ കണ്ടിട്ടും ആ കൂട്ടിൽ തന്നെ കഴിഞ്ഞുകൂടി.

പൂർണ്ണമായ സ്വാതന്ത്ര്യം ലഭിച്ചും ആ പക്ഷികളെപ്പോലെ പറന്നകലാതെ നാമും പാപത്തിന്റെ അടിമത്വത്തിൽ ആയിരിക്കുകയല്ലേ. അതെ, സാത്താൻ നമ്മെ ലോകത്തിലെ പാപത്തിന്റെ തടവറയിൽ ആക്കിയിരിക്കുകയല്ലേ. നാളുകൾ കൂട്ടിൽ കഴിയുന്ന പക്ഷികൾ ആ ചെറിയ സ്വാതന്ത്ര്യത്തിൽ ജീവിക്കുന്നു. എന്നാൽ മനുഷ്യരായ നമ്മളെ അതിലും വലിയ ഒരു സ്വാതന്ത്ര്യത്തിലേയ്ക്കാണ് വിളിച്ചിരിക്കുന്നത്. യോഹ. 8:34-36 വരെയുള്ള വാക്യങ്ങൾ നാമൊന്ന് ആഴത്തിൽ വിവേചിക്കേണ്ടിയിരിക്കുന്നു. '' സത്യം സത്യമായി ഞാൻ നിങ്ങളോട് പറയുന്നു, പാപം ചെയ്യുന്നവൻ പാപത്തിന്റെ അടിമയാണ്. അടിമ എക്കാലവും ഭവനത്തിൽ വസിക്കുന്നില്ല, പുത്രനാകട്ടെ എക്കാലവും വസിക്കുന്നു. അതുകൊണ്ട് പുത്രൻ നിങ്ങളെ സ്വതന്ത്രരാക്കിയാൽ നിങ്ങൾ യഥാർത്ഥത്തിൽ സ്വതന്ത്രരാകും''.

നാം മാമ്മോദീസ എന്ന കൂദാശയിലൂടെ ദൈവത്തിന്റെ മക്കൾ എന്ന പദവിയിലേയ്ക്കും പറുദീസ സ്വന്തമാക്കാൻ വിളിക്കപ്പെട്ടവരുമായിത്തീർന്നു. ''ഇനിമേൽ നിങ്ങൾ അന്യരോ പരദേശികളോ അല്ല, വിശുദ്ധരുടെ സഹപൗരരും ദൈവഭവനത്തിലെ അംഗങ്ങളുമാണ്'' എന്നുള്ളത് എഫേസോസ് 2:19 നമ്മെ ഓർമ്മിപ്പിക്കുന്നുല്ലോ.

നാം ലോകത്തിന്റെ ദൈവമക്കൾക്ക് ചേരാത്ത ഇമ്പങ്ങളിൽ ഇഴുകി ജീവിക്കാതെ, തെറ്റുകളിൽ നിന്ന് തെറ്റുകളിലേയ്ക്കോ പാപത്തിന്റെ വിട്ടുമാറാത്ത ദാഹത്തിൽ നിന്നോ പിൻമാറാൻ വിളിക്കപ്പെട്ടവരാണ്. അപ്പോൾ നമുക്ക് ലഭിക്കുന്ന ആനന്ദം സങ്കീർത്തകൻ 36: 8 ഓർമ്മിപ്പിക്കുന്നു. ''അവൻ അവിടുത്തെ ഭവനത്തിലെ സമൃദ്ധിയിൽ നിന്ന് വിരുന്നുണ്ട് തൃപ്തിയടയുന്നു. അവിടുത്തെ ആനന്ദധാരയിൽ നിന്ന് പാനം ചെയ്യുന്നു''. ഇതാണ് നാം നേടേണ്ട സ്വാതന്ത്ര്യം. നമ്മുടെ കൊച്ചു കൊച്ചു പിണക്കങ്ങളും മാതാപിതാക്കളിൽ നിന്നും സഹോദരങ്ങളിൽ നിന്നും നമ്മെ ഉപദേശിക്കുന്നവരിൽ നിന്നുമൊക്കെ അകന്ന് ദൈവം ആഗ്രഹിക്കാത്ത സ്വാതന്ത്ര്യത്തിലേയ്ക്ക് ഇന്നിന്റെ മക്കൾ പ്രത്യേകിച്ച് വിശ്വാസികൾ വഴിമാറി ചിന്തിക്കുമ്പോൾ ഗലാത്തിയ 5:1. ഓർക്കുക, '' സ്വാതന്ത്ര്യത്തിലേയ്ക്ക് ക്രിസ്തു നമ്മെ മോചിപ്പിച്ചു. അതുകൊണ്ട് സ്ഥിരതയോടെ നിൽക്കുവിൻ, അടിമത്വത്തിന്റെ നുകത്തിന് ഇനിയും നിങ്ങൾ നിർഭയരാകരുത്''.

അതെ, ആ സ്വാതന്ത്ര്യം, ദൈവത്തെ അറിയാൻ, അറിഞ്ഞ ദൈവത്തെ മറ്റുള്ളവരിലേയ്ക്ക് പകരാൻ, അതുവഴി ദൈവസ്നേഹത്തിൽ അലിഞ്ഞുചേരാൻ, പ്രാർത്ഥനയും നല്ല മാതൃകയും ഉള്ള ജീവിതം നയിക്കാൻ കോപവും, വിദ്വേഷവും, പഴിപറച്ചിലും അകറ്റിനിർത്തി ആത്മീയതയുടെ സ്വാതന്ത്ര്യത്തിലേയ്ക്ക് നമുക്ക് നമ്മുടെ ജീവിതത്തെ തിരുത്തിയെടുക്കാം. അങ്ങനെ യേശുവിന്റെ സ്നേഹം നമ്മിൽ നിറയട്ടെ. അപ്പോഴാണ് നാം ഉണരുക ഒന്നു തിരിഞ്ഞു നോക്കാൻ. എങ്ങോട്ട്.....നമ്മിലേയ്ക്കു തന്നെ...... അതെ, അപ്പോൾ നാം അറിയാതെ നമ്മോടുതന്നെ ചോദിക്കും. ജീവിതയാത്രക്കാരാ കാലടികൾ എങ്ങോട്ട് നാശത്തിൻ പാതയോ ജീവന്റെ മാർഗ്ഗമോ ലക്ഷ്യം നിൻ മുൻപിലെന്ന് പ്രഭാഷകൻ 15:14-17 വരെയുള്ള വരികൾ വിചിന്തനത്തിനായി നമ്മുടെ ഹൃദയധമിനികളിൽ ധ്വനികളായി ജ്വലിക്കട്ടെ എന്ന് ആഗ്രഹിച്ചു പോകുന്നു. മനസ്സു വച്ചാൽ നിനക്ക് കൽപനകൾ പാലിക്കാൻ സാധിക്കും. വിശ്വസ്തതാപൂർവ്വം പ്രവർത്തിക്കണമോ വേണ്ടയോ എന്ന് തീരുമാനിക്കേണ്ടത് നീയാണ്. അഗ്നിയും ജലവും അവിടുന്ന് നിന്റെ മുമ്പിൽ വച്ചിരിക്കുന്നു. ഇഷ്ടമുള്ളത് എടുക്കാം. ജീവനും മരണവും മനുഷ്യന്റെ മുൻപിൽ ഉണ്ട്. ഇഷ്ടമുള്ളത് അവന് ലഭിക്കും.

വിശുദ്ധ റാഫേൽ കലിനോസ്കി

**“അളവില്ലാതെ സ്നേഹിക്കുക എന്ന ഒറ്റ അളവേ സ്നേഹത്തിനുള്ളൂ.”**





ഫാ. തോമസ് കുറ്റിയിൽ

# സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസ്

അന്ത്യോക്യയിലെ ഒരു കുലീന കുടുംബത്തിൽ എ.ഡി. 344 ൽ സിറിയയിലെ സൈന്യാധിപനായിരുന്ന സെക്കുത്തൂസിന്റേയും അൻത്തൂസിന്റേയും ഏക പുത്രനായി ജനിച്ചു. ജോൺ ജനിച്ച് ഏറെക്കാലം കഴിയുന്നതിനു മുമ്പ് സെക്കുത്തൂസ് മരിച്ചു. ഇരുപതു വയസ്സ് മാത്രമുള്ളപ്പോൾ വിധവയായ അത്തൂസ പിന്നീട് ജീവിച്ചത് മകനെ വളർത്തുന്നതിൽ മാത്രം ശ്രദ്ധിച്ചാണ്. പ്രഭാഷണാദ്ധ്യാപകനായിരുന്ന ലിബാനിയൂസിന്റേയും തത്വജ്ഞാനിയായ അൻധേഗാത്തിയൂസിന്റേയും കീഴിൽ ജോൺ ഉന്നത വിദ്യാഭ്യാസം നേടി. അന്നത്തെ രീതിയനുസരിച്ച് 25-ാം വയസ്സിൽ മാമ്മോദീസ സ്വീകരിച്ച ജോൺ ദിനം തോറും ഉപവസിക്കുകയും പ്രാർത്ഥനയിലും വിശുദ്ധ ഗ്രന്ഥവായനയിലും ധ്യാനത്തിലും ദിവസത്തിന്റെ അധിക സമയം മാറ്റിവയ്ക്കുകയും ചെയ്തിരുന്നു. ജോണിന് 26 വയസ്സായപ്പോഴേക്കും പൗരോഹിത്യത്തെപ്പറ്റി 6 നിസ്തുല ഗ്രന്ഥങ്ങൾ എഴുതിയിരുന്നു. അമ്മയുടെ മരണശേഷം 30-ാം വയസ്സിൽ എ.ഡി. 374 ൽ ആശ്രമജീവിതം നയിക്കുന്നതിനായി അന്ത്യോക്യയ്ക്കടുത്തുള്ള പർവ്വത പ്രദേശത്തെ ഒരു ഗുഹയിൽ തിയോഡോറസിന്റെ കീഴിൽ നാലു വർഷം സന്യാസജീവിതം നയിച്ചു. ഈ കാലയളവിൽ ആരോഗ്യം പോലും അവഗണിച്ചുകൊണ്ടുള്ള ജീവിതചര്യയിൽ പുതിയ നിയമം മനഃപാഠമാക്കി.

അന്ത്യോക്യയിൽ നിന്നും മടങ്ങിയെത്തിയ ജോൺ 386 ൽ ഫ്ളാവിയൻ മെത്രാനിൽ നിന്നും വൈദികപട്ടം സ്വീകരിച്ചു. പ്രസംഗമായിരുന്നു ജോണിന്റെ പ്രധാന പ്രേഷിത പ്രവർത്തനം. ജനങ്ങൾ ശ്രവിച്ചാലും ശ്രവിച്ചില്ലെങ്കിലും പ്രഭാഷകൻ പ്രസംഗിക്കണം. നദിയിലെ

ജലം ഒരുത്തനും മുക്കിയെടുക്കുന്നില്ലെങ്കിൽ തന്നെയും ഒഴുകുന്നതുപോലെ എന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. അദ്ദേഹത്തിന്റെ പ്രസംഗങ്ങൾ വാഗ്മിത്വത്തെക്കാൾ പ്രായോഗികത കൊണ്ടു നിറഞ്ഞിരുന്നു. എ.ഡി.397 ൽ ജോൺ കോൺസ്റ്റാന്റിനോപ്പിളിലെ മെത്രാനായി തിരഞ്ഞെടുക്കപ്പെട്ടു. വാഗ്മിത്വത്തെ പരിഗണിച്ച് 'സ്വർണ്ണജിഹ്വ' എന്നർത്ഥമുള്ള ക്രിസോസ്റ്റം എന്ന പേര് അദ്ദേഹം സ്വീകരിച്ചു.

രാജ്യഭരണം ചക്രവർത്തിനി യൂഡോക്സിയുടെ നിയന്ത്രണത്തിൽ വന്നപ്പോൾ നടമാടിയ അനീതികൾക്കെതിരെ അദ്ദേഹം ശക്തമായ നിലപാട് സ്വീകരിച്ചു. പട്ടണത്തിനടുത്ത് ഒരു വിധവയ്ക്കുണ്ടായിരുന്ന മുന്തിരിത്തോട്ടം ചക്രവർത്തിനി അപഹരിച്ചെടുത്തത് അനീതിയാണെന്ന് കുറ്റപ്പെടുത്തി. പിന്നീട് നടന്ന സിനഡ് ഓഫ് ഓക്കിൽ അദ്ദേഹത്തെ സ്ഥാനഭ്രഷ്ടനാക്കി. ഈ വാർത്ത അറിഞ്ഞ ക്രിസോസ്റ്റം ദൈവാലയത്തിൽ ജനങ്ങളെ വിളിച്ചുകൂട്ടി അഭിസംബോധന ചെയ്ത് സംസാരിച്ചു. തിരമാലകൾ വളരെയാണ്. ജലപ്രളയം ശക്തമാണ്. എന്നാൽ മുങ്ങുമെന്ന് നമ്മൾ ഭയപ്പെടാനില്ല. കാരണം നമ്മൾ പാറപ്പുറത്താണ്. സമുദ്രം കോപത്താൽ ഇരമ്പിക്കൊള്ളും. അതിനു പുറമേ നശിപ്പിക്കുവാൻ സാധിക്കുകയില്ല. തിരമാലകൾ കൂടുതൽ കൂടുതൽ ഉയരത്തിലായാലും യേശുവിന്റെ കപ്പൽ മുങ്ങുന്നതല്ല. എന്നോടു പറയുക, നമ്മൾ എന്തിനു ഭയപ്പെടുന്നു? മരണമോ? യേശുവാണ് എന്റെ ജീവൻ; മരണം എന്റെ വിജയവും. നാടുകടത്തലോ? ഭൂമി കർത്താവിന്റേതാണ്, പൂർണ്ണവുമാണ്. നാടുകടത്തൽ പെട്ടന്ന് അവസാനിച്ച് തിരിച്ചുവന്ന അദ്ദേഹത്തെ വലിയ ജനക്കൂട്ടമാണ് സ്വീകരിച്ചത്. പിന്നീട് കത്തീഡ്രലിനടുത്തുള്ള സെനറ്റ് കെട്ടിടത്തിന്റെ മുറ്റത്ത് ചക്രവർത്തിനിയുടെ രജത നിർമ്മിതമായ ഒരു പ്രതിമ അത്യധികമായ ആഡംബരങ്ങളോടെ ഉദ്ഘാടനം ചെയ്തതിനെ അദ്ദേഹം നിശിതമായി വിമർശിച്ചു. അവ കാമാസക്തമാണെന്നും വിഗ്രഹാരാധനയാണെന്നും കുറ്റപ്പെടുത്തി. ഈ സംഭവം ചക്രവർത്തിനിയെ വ്രണപ്പെടുത്തുകയും രാജ്യം വിട്ടു പോകാനുള്ള കല്പനയുണ്ടാവുകയും ചെയ്തു. അങ്ങനെ 404 ൽ വീണ്ടും നാടു കടത്തപ്പെട്ട അദ്ദേഹം ഒരുപാട് സ്ഥലങ്ങളിലൂടെ യാത്ര ചെയ്തു.

കൊമാനാ ഗ്രാമത്തിൽ രക്തസാക്ഷിയായ വി. ബസിലിക്സിന്റെ കുഴിമാടത്തിനടുത്ത് എത്തിയപ്പോൾ അദ്ദേഹം ഒരു സ്വരം ശ്രവിച്ചു. ഇന്ന് നീ വിശ്രമിക്കുക. നാളെ നാം ഒരുമിച്ചാകും. പിന്നീട് വി. ബസിലിക്സിന്റെ ദൈവാലയത്തിലേയ്ക്ക് പോയി അവിടെ വിശ്രമിച്ചു. രാവിലെ എഴുന്നേറ്റപ്പോൾ ക്ഷീണം അനുഭവപ്പെട്ടെങ്കിലും ഭടന്മാരുടെ നിർബന്ധപ്രകാരം യാത്ര തുടർന്നു. എങ്കിലും ആരോഗ്യസ്ഥിതി വഷളായതിനെത്തുടർന്ന് തിരിച്ചുവന്നു. പരിശുദ്ധ കുർബാന സ്വീകരിച്ച് തീഷ്ണതയോടെ പ്രാർത്ഥിച്ചു. അവസാനമായി, എല്ലാറ്റിനും ദൈവത്തിനു സ്തുതി എന്ന് ഉച്ചരിച്ച് എ.ഡി. 407 സെപ്റ്റംബർ 14-ാം തീയതി 60-ാം വയസ്സിൽ പാവനാത്മാവ് നിത്യസമ്മാനത്തിനായി യാത്രയായി. 1568 ൽ പരിശുദ്ധ പീയൂസ് അഞ്ചാമൻ മാർപാപ്പ വിശുദ്ധനെ വേദപാരംഗതനായി പ്രഖ്യാപിച്ചു. 1909ൽ പരിശുദ്ധ പീയൂസ് പത്താമൻ മാർപാപ്പ ദൈവവചന ശുശ്രൂഷകരുടെ മദ്ധ്യസ്ഥനായി ഉയർത്തി.



# കരുതലിൻ കരങ്ങളിൽ



അലീന റോബിൻ, മുണ്ടേല

ലോകത്തിന്നിരുളൊന്നു മാറ്റീടുവാൻ
കർത്തൻ തൻ ആശയമോർത്തീടവേ
കരളും കൈവിട്ട എന്റെയീ ഭൂമിയിൽ
ഇനി ഞാൻ ആരെത്തേടും

പവിഴവും മുത്തുമെനിക്കു വേണ്ട
വർണ്ണവും ഭംഗിയുമേറെ വേണ്ട
ഇടറി വീണെന്റെയാ മിഴിവാർന്ന കാമിയെ
ചേർത്തണച്ചീടവേ
വാൾകടക്കും എന്റെ ഹൃദയവും
ചൂളയായ് മാർ പിളർക്കും

പരിഭവംമൂളാതെ ഏറ്റെടുത്തീടണം
നിറയാർന്ന മിഴിയിലോ കരൾ തുടിക്കും
ഒടുവിലെൻ കർത്തന്റെ മിഴികളിലാർയവൻ
യൗസേപ്പിതാവെന്നറിയും വരെ

ഇലകൾ കൊഴിഞ്ഞേറെ മരമുണ്ട് കൈയിൽ
തീകാഞ്ഞു നിൽക്കുവാൻ നേരമില്ല
തളിരും നിലാവുപോലേറ്റു വാങ്ങി
തന്റെ മകനോളം ഹൃദ്യമായി കൂടെയേറാൻ

# കാലം വരുത്തിയ മാറ്റം



ഹൃദ്യ മറിയം ഷിബു, കാര്യവട്ടം

സത്യത്തിന്റേയും ആർഭാടത്തിന്റേയും നടുവിൽ ജീവിതം അതിമനോഹരമായിട്ട് കൊണ്ടുപോവുകയാണ് അയാൾ. കോടീശ്വരനായ തനിക്ക് യാതൊന്നിന്റേയും സഹായം ആവശ്യമില്ലെന്നുള്ള അഹങ്കാരത്തിൽ ജീവിക്കുന്നവനാണ് റോണി. ഒന്നിനേയും ഭയമില്ല. തന്റെ സ്വന്തമാണ് ഈ ലോകം എന്ന ചിന്ത റോണിയിൽ വളർന്നുകൊണ്ടേയിരുന്നു. ദൈവത്തിൽ യാതൊരു ഭയമോ വിശ്വസമോ ഇല്ല. മറ്റുള്ളവരോട് യാതൊരു കരുതലോ സ്നേഹമോ ഇല്ല. അതുകൊണ്ടു തന്നെ റോണിയോട് എല്ലാവർക്കും ഒരു ഇഷ്ടക്കുറവ് ഉണ്ടായിരുന്നു. റോണിക്ക് 2 മക്കൾ ഉണ്ടായിരുന്നു. എലോണയും ഇറയും. രണ്ടാം ക്ലാസ്സിലും നാലാം ക്ലാസ്സിലുമായിട്ട് അവർ പഠിക്കുന്നു. രണ്ടു പേരും പഠിക്കാൻ മിടുക്കരായിരുന്നു. കുട്ടികൾ എന്ത് ആവശ്യപ്പെട്ടാലും റോണി വാങ്ങിക്കൊടുക്കുമായിരുന്നു. അതുകൊണ്ട് ഒന്നിന്റേയും കുറവ് കുട്ടികൾക്ക് ഉണ്ടായിരുന്നില്ല. പണക്കാരനായ റോണിക്ക് പാവപ്പെട്ടവരോട് ഒരു പുച്ഛമനോഭാവമാണ് ഉണ്ടായിരുന്നത്. മറ്റുള്ളവരെ തരംതാഴ്ത്തി കാണുന്ന സ്വഭാവമായിരുന്നു. തന്റെ മുന്നിൽ ഭിക്ഷ യാചിച്ചു വരുന്നവരെ ആട്ടിപ്പായിക്കുമായിരുന്നു.

വീടിന് തൊട്ടടുത്തുള്ള സ്കൂളിലാണ് കുട്ടികൾ പഠിച്ചിരുന്നത്. രണ്ടു പേരും കൂടി കളിച്ചുകൊണ്ടാണ് തിരികെ വരുന്നത്. അന്നും പപ്പ വാങ്ങിക്കൊടുത്ത ഒരു പന്ത് ബാഗിൽ ആരും കാണാതെ ഒളിപ്പിച്ചു വച്ചിട്ടുണ്ടായിരുന്നു. വരുന്ന വഴി കുട്ടികൾ പന്തെടുത്ത് കളിക്കുവാൻ തുടങ്ങി. കളിക്കുന്നതിനിടയിൽ പന്ത് റോഡിലേയ്ക്ക് തെറിച്ചുവീണു. അതെടുക്കുവാനായി ഇളയകുട്ടി റോഡിലേയ്ക്ക് ഓടുന്നത് അവിടെ ഭിക്ഷ യാചിച്ചുകൊണ്ടിരുന്ന ഒരു മനുഷ്യൻ കണ്ടു. നോക്കിയപ്പോൾ രണ്ടു വശത്തു നിന്നും വാഹനങ്ങൾ ചീറിപ്പാഞ്ഞു വരുന്നു. അയാൾ അലറി വിളിച്ചുകൊണ്ട് കുട്ടിയുടെ അടുത്തേയ്ക്ക് ഓടിച്ചെന്ന് കുട്ടിയെ രക്ഷിച്ചു. ആൾക്കൂട്ടവും ബഹളവും കണ്ട് ആ വഴി എവിടെയോ പോവുകയായിരുന്ന റോണി വണ്ടി നിർത്തി ഇറങ്ങിവന്നു. നോക്കിയപ്പോൾ

തന്റെ കുട്ടികൾ അതാ കരഞ്ഞുകൊണ്ടു നിൽക്കുന്നു. കുട്ടികളെ വാരിപ്പുണർന്ന് നിൽക്കുമ്പോൾ അവിടെ കൂടി നിന്നവരിൽ നിന്നും ആ പാവം യാചകനാണ് തന്റെ മകളെ രക്ഷിച്ചതെന്ന് അദ്ദേഹം അറിഞ്ഞു. റോണി ആ മനുഷ്യനോട് നന്ദി പറയുകയും അയാൾക്ക് പണവും വസ്ത്രവും നൽകി സഹായിക്കുകയും ചെയ്തു.

ഈ സംഭവത്തോടു കൂടി റോണിയുടെ അഹങ്കാരമെല്ലാം മാറുകയും എല്ലാവരോടും സ്നേഹത്തോടും അനുകമ്പയോടും കൂടി പെരുമാറുകയും ചെയ്തു തുടങ്ങി. പാവങ്ങൾക്കു വേണ്ടി തന്റെ സമ്പത്തിൽ ഒരു ഭാഗം നീക്കി വച്ചു. ആ സംഭവത്തിനു ശേഷം കുടുംബവുമൊത്ത് പള്ളിയിൽ പോകുവാനും വി. കുർബാനയിൽ താൽപര്യം കാണിക്കുവാനും തുടങ്ങി. അങ്ങനെ പുതിയൊരു ക്രിസ്തീയ ജീവിതത്തിന് തുടക്കം കുറിക്കുവാൻ അന്നത്തെ സംഭവം കാരണമായി.

**ഗുണപാഠം : ഒന്നിനേയും നമ്മൾ വിലകുറച്ചു കാണരുത്. ഓരോന്നിനും അതിന്റേതായ മൂല്യമുണ്ട്.**



"വൻ കാര്യങ്ങൾ ചെയ്യാൻ എനിക്കാവില്ല. പക്ഷേ, ചെയ്യുന്ന ചെറിയ കാര്യംപോലും *ദൈവമഹത്വത്തിനാവണം* എന്നാണെന്റെ ആഗ്രഹം."

# വിശുദ്ധ ഡൊമിനിക് സാവിയോ




# ദൈവമെ.... എന്നോടു എന്തിന്...?



ബ്ര. ഡാനി പുതുമന

ദൈവമെ എന്നോടു എന്തിന്?

ഈ ചോദ്യം ജീവിതത്തിന്റെ പല അവസരങ്ങളിലും നാം ചോദിച്ചു പോകുന്ന ഒരു ചോദ്യമാണ്. ഇന്നിന്റെ കാലഘട്ടത്തിൽ ഈ ഒരു ചോദ്യത്തിന് ഒത്തിരിയേറെ പ്രസക്തിയുണ്ട്. ഈ ചോദ്യത്തിന് ഉത്തരം നൽകിയ ഒരു ജീവിതസാക്ഷിയെ പരിചയപ്പെടുത്തട്ടെ.

ടെന്നിസ് ലോകത്തിന്റെ നെറുകയിൽ വെന്നിക്കൊടി പാറിച്ച ജേതാവ് **ആർതർ ആഷേ.** അദ്ദേഹം ഒരു ടെന്നിസ് ഇതിഹാസമായിരുന്നു. വിംബിൾഡൺ കിരീടമടക്കം ഒത്തിരിയധികം കിരീടനേട്ടങ്ങൾ. ടെന്നിസ് ജീവിതത്തിനുശേഷം ജീവകാരുണ്യ പ്രവർത്തങ്ങളിൽ സജീവമായി. അങ്ങനെ അദ്ദേഹം കളിക്കളത്തിന് അകത്തും പുറത്തും തികഞ്ഞ ചാമ്പ്യനായി കഴിഞ്ഞു. അങ്ങനെയിരിക്കെ പെട്ടെന്നൊരുദിനം ഹൃദയ സംബന്ധമായ രോഗം മൂലം ആർതർ തളർന്നു വീഴുന്നു. പിന്നീട് നടത്തിയ ശസ്ത്രക്രിയയിൽ രക്തദാനം ചെയ്തയാൾ ആ മനുഷ്യന് സമ്മാനിച്ചത് എയ്ഡ്സ് എന്ന മാരകരോഗവും. ലോകം വളരെ വേദനയോടെയാണ് ഈ വാർത്ത കേട്ടത്. പിന്നെ തന്റെ പ്രിയ ആരാധകരുടെ സാന്ത്വന സന്ദേശങ്ങളുടെ ഒഴുക്കായിരുന്നു. അതിലൊന്ന് ഇങ്ങനെയും: Why did God have to select you for such a bad disease? എന്തേ ഇങ്ങനെ? എന്തുകൊണ്ട് ദൈവം ഇത്ര മാത്രം ക്രൂരമായി നിന്നോടു പെരുമാറുന്നു? ഇതിന് ആർതർ കൊടുത്ത മറുപടി വല്ലാത്ത ഒരു മറുപടിയായിരുന്നു.

' ലോകത്തെങ്ങുമായി അഞ്ചു കോടി ആളുകൾ ടെന്നിസ് കളിക്കാൻ ആരംഭിക്കുന്നു. അമ്പതുലക്ഷം പേർ കളി പഠിച്ചു. അമ്പതിനായിരത്തോളം പേർ കളികൾക്ക് ക്ഷണിക്കപ്പെട്ടു. അഞ്ചുറോളം പേർ മത്സരങ്ങളിൽ പങ്കെടുക്കുന്നു. അമ്പതോളം പേർ കിരീടത്തിനായി പൊരുതുന്നു. നാലുപേർ സെമിഫൈനലിൽ. രണ്ടുപേർ മാത്രം ഫൈനലിൽ. ഫൈനലിൽ ജയിച്ച് വിംബിൾഡൺ കപ്പുമായി ലോകത്തിന്റെ നെറുകയിൽ നിന്നപ്പോൾ ദൈവത്തോട് ഞാൻ ചോദിച്ചില്ല; ദൈവമെ എന്തുകൊണ്ട് ഈ ഞാൻ? എങ്കിൽ ഈ മാരക രോഗത്തിന്റെ പിടിയിലമരുമ്പോഴും എനിക്ക് ദൈവത്തോട് ചോദ്യങ്ങളില്ല.'




If I were to say, 'God, why me?' about the bad things, then I should have said 'God, why me?' about the good things that happened in my life.
- Arthur Ashe

ജീവിതത്തിൽ സംഭവിക്കുന്ന മോശമായ കാര്യങ്ങൾക്ക് ദൈവമെ എന്നോട് എന്തിന് എന്ന് ചോദിക്കുമെങ്കിൽ തീർച്ചയായും ഞാൻ ചോദിക്കേണ്ടിയിരിന്നു ജീവിതത്തിൽ പല ഘട്ടങ്ങളിലും നേട്ടങ്ങൾ നേടിയപ്പോഴും ദൈവമെ എന്തിന് എന്നെ തെരെഞ്ഞടുത്തുവെന്ന്. ഇതിന്റെ സാരാംശം ഇത്രയുള്ളൂ. ജീവിതത്തിൽ ഏത് സന്ദർഭത്തിലും ഏത് ബുദ്ധിമുട്ടിലും കഴിയുമ്പോഴും എപ്പോഴും ദൈവത്തിന്റെ അനുഗ്രഹമായിരിക്കും കുടുതൽ. കഷ്ടപ്പാടുകളെക്കാൾ എപ്പോഴും മുന്നിട്ട് നിൽക്കുക. ജീവിത സഹനങ്ങളുടെയും ജീവിത വിജയങ്ങുടെയും നിമിഷങ്ങളിൽ നന്ദിയുടെ ഹൃദയമുള്ളവരായിരിക്കാം.




ജീവതത്തിന്റെ സഹന വഴികളിലൂടെ നടന്നുനീങ്ങുമ്പോഴും പ്രതീക്ഷയുടെ പ്രത്യാശയുടെ തീജ്വാല കാത്തുസൂക്ഷിക്കാം. എന്നെ ശക്തനാക്കുന്ന ദൈവത്തിലൂടെ എല്ലാം എനിക്കു ചെയ്യാൻ സാധിക്കും എന്ന വിശ്വാസത്തോടെ മുന്നോട്ടുള്ള യാത്ര തുടരാം....

# ഇസ്രായേലിലെ ഗോത്രപിതാക്കന്മാരുടെ പേരുകളും അവയുടെ അർത്ഥങ്ങളും

സമ്പാദനം



ആഷേർ എബി ജേക്കബ്
പാറോട്ടുകോണം

01. റൂബൻ - അവൻ എന്റെ കഷ്ടതകൾ കണ്ടു

02. ശിമയോൻ - അവൻ കേട്ടു

03. ലേവി - ചേർന്നു നിൽക്കുന്നവൻ

04. യൂദാ - സ്തുതി

05. ദാൻ - അവൻ വിധിച്ചിരിക്കുന്നു

06. നഫ്ത്താലി - ഞാൻ മത്സരിച്ചു

07. ഗാദ് - ഭാഗ്യം

08. ആഷേർ - സന്തോഷം

09. ഇസ്സാക്കർ - കൂലിക്കെടുത്തു

10. സെബുലൂൺ - സമ്മാനം

11. ജോസഫ് - വർദ്ധിപ്പിക്കുക

12. ബഞ്ചമിൻ - ശുഭലക്ഷണത്തിന്റെ മകൻ





ജീന എബി,
കൈതപ്പറമ്പ്

# വിശുദ്ധ എവുപ്രാസ്യാ

കേരളത്തിന്റെ സാംസ്ക്കാരിക തലസ്ഥാനമായ തൃശൂർ ജില്ലയിലെ കാട്ടൂർ ഗ്രാമത്തിൽ എലുവത്തിങ്കൽ ചേർപ്പുക്കാരൻ തറവാട്ടിൽ അന്തോണിയുടേയും കുഞ്ഞേത്തിയുടേയും മകളായി 1877 ഒക്ടോബർ 17-ാം തീയതി റോസ എന്ന എവുപ്രാസ്യാമ്മ ഭൂജാതയായി. പരി. കന്യകാമറിയത്തോടുള്ള ആഴമായ ഭക്തിയിൽ ബാല്യത്തിൽ തന്നെ റോസ വളർന്നു വരുവാൻ അവളുടെ അമ്മ വളരെ ശ്രദ്ധിച്ചിരുന്നു. ചേർപ്പുക്കാരൻ തറവാട്ടിലെ രണ്ടു മൂന്ന് തലമുറയിൽപ്പെട്ട കുടുംബിനികളുടെ ആഭരണങ്ങൾ അടങ്ങിയ ഒരു ആഭരണപ്പെട്ടി ആ തറവാട്ടിൽ ഉണ്ടായിരുന്നു. തറവാട്ടിലെ മൂത്ത പെൺകൊച്ചായ റോസയെ ഇതെല്ലാം അണിയിച്ച് അമ്മയും അപ്പച്ചനും കാരണവന്മാരും കുഞ്ഞിന്റെ ഭാവിയെക്കുറിച്ചുള്ള മധുര സ്വപ്നങ്ങളുമായി കഴിയുമ്പോൾ 'എനിക്കൊരു കന്യാസ്ത്രീയാകണം' എന്ന അവളുടെ വാക്കുകൾ ആ തറവാടിന്റെ ഗതി ആകെ മാറ്റി. അപ്പന്റെ കോപപ്രകൃതി വർദ്ധിച്ചപ്പോഴും തന്റെ ലക്ഷ്യത്തിൽ നിന്ന് വ്യതിചലിക്കുവാൻ ആ ബാലിക തയ്യാറായില്ല. അവസാനം ഒരു ഒത്തുതീർപ്പ് നടന്നു. റോസയെ കെട്ടിച്ചയയ്ക്കുക. അവളുടെ അനുജത്തി കൊച്ചുത്രേസ്യായെ മഠത്തിൽ അയയ്ക്കുക. നാട്ടിൽ പടർന്നു പിടിച്ച പകർച്ചവ്യാധി കൊച്ചുത്രേസ്യായുടെ ആകസ്മിക മരണത്തിനിടയാക്കി. പിതാവിന്റെ കണക്കുകൂട്ടലുകളെല്ലാം തെറ്റിയതോടെ മകളുടെ കന്യാസ്ത്രീ അഭിലാഷത്തിന് അയാൾ വഴങ്ങി. അജ്ഞാതയായ ഒരു വിശുദ്ധയാകണം എന്ന് ആഗ്രഹിച്ച അവൾ 19-ാം വയസ്സിൽ കർമ്മലീത്താ സഭയിൽ ചേർന്നു. പിന്നീട് 1897 മെയ് 10 ന് സഭാവസ്ത്രം സ്വീകരിച്ച് എവുപ്രാസ്യാ എന്ന പേര് സ്വീകരിച്ചു. ഭക്ഷണം, വസ്ത്രം, ജീവിതസൗകര്യങ്ങൾ എല്ലാം ഏറ്റവും മോശമായതും നിസ്സാരമായതും തിരഞ്ഞെടുത്തു. മറ്റുള്ളവർക്ക് നന്മ ചെയ്യാൻ കിട്ടുന്ന ഒരവസരവും അവൾ പാഴാക്കിയില്ല. ഓരോ ചെറിയ സഹായവും ലഭിക്കുമ്പോഴും 'മരിച്ചാലും മറക്കില്ലാട്ടോ' എന്ന വാക്കുകളിൽ നന്ദി പറയുവാൻ അവൾ മറന്നിരുന്നില്ല. ദിവ്യകാരുണ്യ സന്നിധിയിൽ നിരന്തരം ചെലവ

ഴിച്ചിരുന്നതുകൊണ്ട് 'സഞ്ചരിക്കുന്ന സക്രാരി' എന്ന വിളിപ്പേരും ഉണ്ട്. എപ്പോഴും ജപമാലയേന്തി നടക്കുന്ന ആ സിസ്റ്ററിനെ 'പ്രാർത്ഥിക്കുന്ന അമ്മ' എന്നാണ് ജനങ്ങൾ വിളിച്ചിരുന്നത്.



കുട്ടികളോടുള്ള എവുപ്രാസ്യാമ്മയുടെ സ്നേഹം അമ്മയെ അവരുടെ കൂട്ടുകാരിയും മദ്ധ്യസ്ഥയുമാക്കിത്തീർത്തു. 75 വർഷം ദീർഘിപ്പിച്ച അവരുടെ വിശുദ്ധ ജീവിതം 1952 ആഗസ്റ്റ് 29 ന് കർത്താവിൽ നിദ്ര പ്രാപിച്ചു. 1987 ൽ സഭ ദൈവദാസിയായി പ്രഖ്യാപിച്ചു. 2006 ഡിസംബർ 3 ന് കത്തോലിക്കാ സഭ എവുപ്രാസ്യാമ്മയെ വാഴ്ത്തപ്പെട്ടവളായി പ്രഖ്യാപിച്ചു. 2014 നവംബർ 23 ന് ഫ്രാൻസിസ് മാർപാപ്പ വിശുദ്ധ എന്ന് നാമകരണം ചെയ്തു. ദൈവ സ്നേഹത്തിന്റേയും, തപസ്സിന്റേയും, സഹനത്തിന്റേയും മാതൃകയായി സ്വർഗ്ഗത്തിൽ നമുക്കൊരു മദ്ധ്യസ്ഥയായി എവുപ്രാസ്യാമ്മ ഇപ്പോഴും സുകൃതസൂനങ്ങൾ വർഷിച്ചുകൊണ്ടിരിക്കുന്നു.

# വിശുദ്ധ സിസിലി



**"ലോകവസ്തുക്കളോടുള്ള സ്നേഹത്താൽ ബന്ധിക്കപ്പെടാത്തവന് മരണനേരത്തുള്ള മനഃസ്ഥൈര്യം വലുതായിരിക്കും."**

# പദപ്രശ്നം

തയ്യാറാക്കിയത് : ദിവ്യ ആനി തോമസ്

വിശുദ്ധ യൗസേഫ് പിതാവുമായി ബന്ധപ്പെട്ട ചോദ്യങ്ങളാണ് നൽകിയിരിക്കുന്നത്. ഇത് ഒരു പേപ്പറിൽ വരച്ച് ശരിയുത്തരങ്ങൾ എഴുതി ഫോട്ടോ എടുത്തു അയക്കുക. നിങ്ങളുടെ പേര്, പഠിക്കുന്ന ക്ലാസ്സ്, ഇടവക, വൈദിക ജില്ല എന്നിവ എഴുതാൻ മറക്കരുത്.

അയക്കേണ്ട EMAIL ID :- malankarabalantvm@gmail.com

അവസാന തീയതി : 2021 നവംബർ 10

| | | | | | | | |
|---|---|---|---|---|---|---|---|
| 2 | | | | 11 | 10 | 9 | |
| | | 3 | | | | | 8 |
| 4 | | | | | | | |
| 6 | | | | | | | |
| | 5 | | | | | | |
| 1 | | | 7 | | | | |

**വലത്തോട്ട്**

(1) വി. ജോസഫിന്റെ പിതാവിന്റെ പേര്?

(2) വി. ജോസഫിന്റെ വംശം?

(3) വി. ജോസഫ് സ്വീകരിച്ചിരുന്ന ജീവിതവ്രതം?

(4) വി. ജോസഫ് ഭാര്യയായ പരി. മറിയത്തോടൊപ്പം താമസിച്ചിരുന്ന സ്ഥലം?

(5) 'രക്ഷകന്റെ സംരക്ഷകൻ' എന്ന് വി. ജോസഫിനെ വിശേഷിപ്പിച്ച മാർപാപ്പ?

(6) 'ജോസഫ്' എന്ന വാക്കിന്റെ അർത്ഥം?

(7) ഉറങ്ങുന്ന യൗസേഫ്പിതാവിനോടുള്ള ഭക്തിയെക്കുറിച്ച് ഫ്രാൻസിസ് മാർപാപ്പ ആദ്യമായി പരസ്യപ്രഖ്യാപനം നടത്തിയത് ഏതു രാജ്യത്തെ സന്ദർശനവേളയിലാണ്?

**താഴോട്ട്**

(8) വി. ജോസഫ് ചെയ്തിരുന്ന തൊഴിൽ?

(9) 9-ാം പീയൂസ് മാർപാപ്പ യൗസേപ്പിതാവിനെ വിശേഷിപ്പിച്ചത് തിരുസഭയുടെ.....എന്നായിരുന്നു?

(10) വി. മത്തായി 1:19 ൽ യൗസേപ്പിതാവിന് നൽകിയിരിക്കുന്ന വിശേഷണം?

(11) വി. ജോസഫിന്റെ വണക്കമാസം?

## കഴിഞ്ഞ ലക്കത്തിലെ വിജയി

**ക്രിസ്റ്റീന ബിജു**

**ഇടവക : മണ്ണൂർ**

**ജില്ല : അഞ്ചൽ**

**കഴിഞ്ഞ ലക്കത്തിലെ ഉത്തരം**

| | | | | | | |
|---|---|---|---|---|---|---|
| 2. മാ | ർ | ഈ | വാ | നി | യോ | 7.സ് |
| ഞ്ചി | | 6. ഉ | | 5. പ | ട്ടം | നേ |
| യം | | ണ്ണ | | | | ഹം |
| 1. ഗീ | വ | ർ | ഗീ | സ് | | 11.കേ |
| | 9. ല | വു | | 10.സു | 8.പീ | ര |
| 12.ദീ | ത്തീ | ള്ള | | വാ | യൂ | ള |
| പി | ൻ | വ | | ർ | സ് | ശ |
| ക | 3. കാ | ൻ | ഡി | ത്ത | XII | ബ് |
| 4.ചെ | ഷ | യ | ർ | ഹോം | | ദം |

# വിശ്വാസസത്യങ്ങൾ



ഫാ. ജോർജ്ജ് താന്നിമൂട്ടിൽ

കുഞ്ഞുമക്കളെ,

എല്ലാവരും സന്തോഷത്തിലല്ലേ? സ്കൂൾ തുറന്ന് പഴയതുപോലെ എല്ലാവരേയും കാണാനും സന്തോഷം പങ്കുവയ്ക്കാനും കഴിഞ്ഞതുകൊണ്ട് നിങ്ങൾ സന്തോഷത്തിലാണെന്ന് അച്ചനറിയാം. കഴിഞ്ഞ ലക്കത്തിൽ അച്ചൻ പറഞ്ഞു തുടങ്ങിയത് ഓർക്കുന്നുണ്ടോ? തിരുസഭ എന്താണെന്നും സഭയുടെ ചതുർവിധ ലക്ഷണങ്ങളിൽ ഒന്നാമത്തേതായ സഭ ഏകമാണെന്നുമുള്ള വസ്തുതയെക്കുറിച്ചാണ് നമ്മൾ കഴിഞ്ഞ ലക്കത്തിൽ വിശദമായി ചിന്തിച്ചത്. അതിന്റെ തുടർച്ചയെന്നോണം ഈ ലക്കത്തിൽ സഭ പരിശുദ്ധമാണ് എന്നതിനെക്കുറിച്ചാണ് നാം ചിന്തിക്കാൻ പോകുന്നത്.

**സഭ പരിശുദ്ധമാണ് :-**

പരിശുദ്ധി എന്ന് പറഞ്ഞാൽ പരമപരിശുദ്ധനായ ദൈവത്തോട് സൃഷ്ടിക്ക് തോന്നുന്ന ആഭിമുഖ്യം എന്നാണ് അർത്ഥമാക്കുന്നത്. പരിശുദ്ധിയെ നമുക്ക് രണ്ടു തരത്തിൽ മനസ്സിലാക്കാം.

1. വ്യക്തിപരം
2. വസ്തുതാപരം

വ്യക്തിപരമായ പരിശുദ്ധി എന്നു പറഞ്ഞാൽ പാപത്തെ വിട്ടുപേക്ഷിച്ച് ദൈവത്തോട് ഐക്യപ്പെടാൻ ഉള്ള അഭിവാഞ്ഛയാണ്. എന്നാൽ വ്യക്തികളിലും പ്രസ്ഥാനങ്ങളിലുമുള്ള വസ്തുതാപരമായ പരിശുദ്ധി എന്നതിലൂടെ ദൈവീക ശുശ്രൂഷയ്ക്ക് വേണ്ടിയുള്ള ശാശ്വത സമർപ്പണം അതിലൂടെയുള്ള മനുഷ്യകുല വിശുദ്ധീകരണം എന്നിവയാണ് അർത്ഥമാക്കുന്നത്. സഭ അതിന്റെ ഉത്ഭവത്തിലും, ലക്ഷ്യത്തിലും, പ്രവർത്തന മാർഗ്ഗത്തിലും, പുറപ്പെടുവിക്കുന്ന ഫലത്തിലും പരിശുദ്ധമാണ്. പന്ത്രണ്ടാം പീയൂസ് മാർപാപ്പയുടെ 'മിസ്റ്റിചി കോർപൊരിസ്' എന്ന ചാക്രിക ലേഖനത്തിൽ സഭയുടെ പരിശുദ്ധിയെക്കുറിച്ച് വ്യക്തമായി പ്രതിപാദിക്കുന്നു.

**സഭ പരിശുദ്ധയാകാനുള്ള കാരണങ്ങൾ:**

1. സഭ ക്രിസ്തുവിനാൽ സ്ഥാപിക്കപ്പെട്ടതും ക്രിസ്തു എന്ന രക്ഷാകര രഹസ്യത്തിന്റെ തുടർച്ചയും ആകയാൽ പരിശുദ്ധമാണ്.
2. സഭയെ നിരന്തരം പരിപാലിക്കുന്നത് പരിശുദ്ധാത്മാവ് ആകയാൽ സഭ പരിശുദ്ധമാണ്.
3. ദൈവമഹത്വം, മനുഷ്യരുടെ വിശുദ്ധീകരണം എന്നീ ലക്ഷ്യങ്ങൾക്കു വേണ്ടി നിലകൊള്ളുന്നതിനാൽ പരിശുദ്ധമാണ്.
4. എല്ലാ കാലഘട്ടങ്ങളിലുമുള്ള വിശ്വാസികളുടെ ഇടയിൽ നിന്ന് വിശുദ്ധരും രക്തസാക്ഷികളും രൂപം കൊള്ളുന്നതിനാൽ സഭ പരിശുദ്ധമാണ്.

സഭയുടെ വിശുദ്ധി വി. ഗ്രന്ഥത്തിൽ അധിഷ്ഠിതമാണ്. മത്തായി 13:33 ൽ മുഴുവൻ ലോകത്തേയും തന്റെ വിശുദ്ധിയാൽ നവീകരിക്കുന്ന പുളിമാവിനോട് ക്രിസ്തു സഭയെ ഉപമിക്കുന്നു. ഭൂമിയുടെ ഉപ്പ് (മത്തായി 5:13), ലോകത്തിന്റെ പ്രകാശം (മത്തായി 5:14) തുടങ്ങിയ വിശേഷണങ്ങൾ സഭയുടെ പരിശുദ്ധിയെ കുറിക്കുന്നതാണ്. സഭാമക്കളെ 'വിശുദ്ധർ' എന്നാണ് പൗലോസ് അപ്പസ്തോലൻ വിശേഷിപ്പിക്കുന്നത്. കറയോ ചുളിവോ ഇല്ലാത്ത നിർമ്മല വധുവാക്കി സഭയെ മാറ്റാനാണ് ക്രിസ്തു കുരിശിൽ മരിച്ചത് എന്ന് പൗലോസ് അപ്പസ്തോലൻ സമർത്ഥിക്കുന്നു. (തീത്തോസ് 2:14) സഭ ക്രിസ്തുവിന്റെ ശരീരവും പരിശുദ്ധാത്മ ആലയവുമാണ്. (1 കൊറി. 12:12) ഈ വചനങ്ങളിൽ നിന്നെല്ലാം സഭ പരിശുദ്ധമാണ് എന്നത് വി. ഗ്രന്ഥാധിഷ്ഠിതമാണ് എന്ന് നമുക്ക് മനസ്സിലാക്കാം.

അംഗങ്ങളുടെ വ്യക്തിപരമായ വിശുദ്ധിക്ക് സഭ എക്കാലവും പ്രാധാന്യം നൽകുന്നു. സഭയുടെ ലക്ഷ്യം തന്നെ മാനവകുലത്തിന്റെ വിശുദ്ധീകരണം ആണ്. എന്നാൽ വ്യക്തിപരമായ വിശുദ്ധിയിൽ കുറവുകൾ വന്നാൽ സഭാംഗങ്ങൾ അല്ല എന്ന് സഭ ഒരിക്കലും പഠിപ്പിച്ചിട്ടില്ല. ഇതുമായി ബന്ധപ്പെട്ട് അനേകം ചിന്തകൾ സഭാപിതാക്കന്മാർ പഠിപ്പിച്ചിട്ടുണ്ട്.

അതിൽ പോൾ ആറാമൻ മാർപാപ്പയുടെ ദർശനം ശ്രദ്ധേയമാണ്. പാഷണ്ഡത, ശീശ്മ എന്നിവ ഒരുവനെ സഭാഗാത്രത്തിൽ നിന്ന് വേർപിരിക്കുന്നില്ല. (MISTY CORP:12) പാപികളെ പുറംതള്ളുകയല്ല മറിച്ച് അവരെ രക്ഷിക്കാൻ സഭയ്ക്ക് ലഭിച്ചിരിക്കുന്ന വരപ്രസാദത്താൽ വിശുദ്ധീകരിക്കുകയാണ് വേണ്ടത് എന്നാണ് സഭയുടെ നിലപാട്. മരണം വരെ മാനസാന്തരത്തിന്റെ വാതിൽ സഭയിലെ ഓരോ വ്യക്തിയുടേയും മുന്നിൽ തുറന്നുകിടക്കുന്നു. രക്ഷ നേടാൻ സഭയിൽ എല്ലാവർക്കും അവസരമുണ്ട്.

ആദിമസഭയിൽ പോലും മാരക പാപങ്ങൾക്ക് മഹറോൻ ശിക്ഷ നൽകിയിരുന്നില്ല. (2 കൊറി. 12:20) എന്ന് തിരുവചനം പഠിപ്പിക്കുന്നു. തിരുസഭയിലെ അംഗങ്ങൾ പരസ്പരം വിശുദ്ധിക്കു വേണ്ടി പരിശ്രമിക്കണമെന്ന് ഈശോ പഠിപ്പിക്കുന്നു. മേൽപ്പറഞ്ഞ കാര്യങ്ങളിൽ നിന്നും സഭ പരിശുദ്ധമാണ് എന്ന വസ്തുത കൂട്ടുകാർക്ക് മനസ്സിലായിക്കാണും എന്ന് അച്ചൻ ചിന്തിക്കുന്നു. മറ്റ് രണ്ട് തിരുസഭാ ലക്ഷണങ്ങൾ അടുത്ത മാസങ്ങളിലെ പംക്തികളിൽ നിന്ന് നമുക്ക് പരിചയപ്പെടാം. സഭയുടെ വിശുദ്ധരായ മക്കളായി നമുക്ക് വളരാം. ദൈവം നിങ്ങളെ സമൃദ്ധമായി അനുഗ്രഹിക്കട്ടെ.



*"നീ അപരാധിയാണെങ്കിൽ, നിന്നെ നന്നാക്കുവാൻ സന്തോഷപൂർവം യത്നിക്കുക. മനസാക്ഷി കുറ്റപ്പെടുത്തുന്നില്ലെങ്കിൽ ആരോപണങ്ങളെല്ലാം ദൈവത്തെപ്രതി സഹിക്കുക."*

**വിശുദ്ധ യൂദാ തദേവൂസ്**

# എന്റെ സ്വന്തം മാർ ഈവാനിയോസ് പിതാവ്

ഉണ്ണി അമ്മയമ്പലം

പഠിച്ചു പഠിച്ചു മുന്നേറുകയായിരുന്നു കീവറീച്ചൻ. എല്ലാ ക്ലാസിലും ഒന്നാമൻ. വിജയകരമായി ഫോർത്ത് ഫോറം പാസ്സായി.




പുതിയ കാവ് പള്ളിയിൽ താമസിച്ചിരുന്ന പുലിക്കോട്ടിൽ മാർ ദിവന്നാസിയോസ് തിരുമേനി കൊച്ചു കീവറീച്ചനെ കുറിച്ച് മനസ്സിലാക്കി മാതാപിതാക്കളെ വിളിപ്പിച്ചു.

കൊച്ചു കീവറീച്ചനെ സഭാ ശുശ്രൂഷക്കു വിടുന്ന കാര്യങ്ങളിൽ സമ്മതമാണോ? നിങ്ങൾക്ക് സമ്മതമാണെങ്കിൽ ഞാനിവനെ കോട്ടയത്തു കൊണ്ടു പോയി പഠിപ്പിക്കാം.






കൊച്ചുകീവറീച്ചൻ 1897 – ൽ കോട്ടയം എം.ഡി സെമിനാരി സ്കൂളിൽ ഫിഫ്ത്ത് ഫോമിൽ ചേർന്ന് തന്റെ ഹൈസ്കൂൾ വിദ്യാഭ്യാസം ആരംഭിച്ചു. അന്നുമുതൽ പി.ടി ഗീവർഗീസ് എന്ന പേരിൽ അറിയപ്പെട്ടു.




കൂടെ പഠിക്കുന്ന കുട്ടികളെല്ലാം ഉറങ്ങിക്കഴിയുമ്പോഴും ഉറക്കമിളച്ച് പഠിക്കുമായിരുന്നു ഗീവർഗീസ്. ഉറക്കം വരാതിരിക്കാൻ ബഞ്ചിനു മുകളിൽ കയറി നിന്നുപഠിക്കും.


എന്തൊരു ധൈര്യവും സാമർത്ഥ്യവുമാ ഗീവർഗീസിന്. പ്രാർത്ഥന, ദൈവിക കാര്യങ്ങൾ ചെയ്യുന്നതിനുള്ള ഉത്സാഹം, ചാപ്പലിനോടുള്ള അടുപ്പം ഇതെല്ലാം മറ്റു കുട്ടികൾ കണ്ടു പഠിക്കേണ്ടതാണ്.
വി. കുർബാനയർപ്പിക്കുന്ന സ്ഥലവും സാധനങ്ങളും വൃത്തിയായി സൂക്ഷിക്കുവാൻ കുട്ടി കാണിച്ച താൽപര്യം ഞാനും ശ്രദ്ധിച്ചിരുന്നു. ചാപ്പലിന്റെ സൂക്ഷിപ്പുകാരൻ എന്നൊരു പദവിയും ജോലിയും ഗീവർഗീസിനു നൽകാം എന്താ.

തുടരും...




തയ്യാറാക്കിയത് : സി. അഞ്ജന ഡിഎം.

1. ആരാധന ക്രമ വത്സരത്തിന്റെ മറ്റൊരു പേര്?
സംവത്സര ചക്രം
2. മലങ്കര കത്തോലിക്കാ സഭയുടെ ആരാധനക്രമ വത്സരത്തിൽ എത്ര കാലങ്ങളുണ്ട്?
ഏഴ്
3. ആരാധന ക്രമ വത്സരത്തിലെ ആദ്യത്തെ ഞായർ അറിയപ്പെടുന്നതെങ്ങനെ?
കൂദോശ് ഈത്തോ ഞായർ
4. സഭയുടെ നവീകരണം എന്നറിയപ്പെടുന്ന ഞായർ?
ഹൂദോസ് ഈത്തോ ഞായർ
5. പരേതരായ വൈദികരെ അനുസ്മരിക്കുന്ന ഞായർ?
കൊഹനെ ഞായർ
6. പരേതരായ വിശ്വാസികളെ അനുസ്മരിക്കുന്ന ഞായർ?
ആനീദേ ഞായർ
7. സഭയുടെ ഔദ്യോഗിക അനുദിന പ്രാർത്ഥന?
ശ്ഹീമ്മോ നമസ്ക്കാരം
8. മലങ്കര കത്തോലിക്കാ സഭ പിൻതുടരുന്നത് ഏത് ആരാധനക്രമമാണ്?
അന്ത്യോക്യൻ
9. മലങ്കര കത്തോലിക്കാ സഭയുടെ ആരാധനാവത്സരത്തിലെ ആദ്യത്തെ കാലം?
സുബോറോക്കാലം(അറിയിപ്പു കാലം)
10. മലങ്കര കത്തോലിക്കാ സഭയുടെ ആരാധനാവത്സരത്തിലെ അവസാനത്തെ കാലം?
സ്ലീബാക്കാലം

# വാർത്തകൾ

## ക്ലാസ്സുകൾ ഓൺലൈനിൽ നിന്ന് ഓഫ്‌ലൈനിലേയ്ക്ക് മാറുന്നു.

ഗവൺമെന്റ് സ്കൂളുകളും കോളേജുകളും ക്ലാസ്സുകൾക്കായി തുറന്നതിനാൽ നമ്മുടെ സണ്ടേ സ്കൂൾ ക്ലാസ്സുകളും രണ്ടാം സെമസ്റ്റർ മുതൽ സാധാരണ രീതിയിലെ പോലെ നേരിട്ട് പള്ളിയിൽ വച്ച് നടത്തുകയാണ്. ക്ലാസ്സുകൾക്ക് ഇനിമുതൽ വീഡിയോ ലിങ്ക് ഉണ്ടായിരിക്കുന്നതല്ല. അധ്യാപകർ നേരിട്ട് ക്ലാസ്സുകൾ എടുക്കേണ്ടതാണ്.

## പൊതുവിജ്ഞാനം

രണ്ടാം സെമസ്റ്റർ പരീക്ഷയ്ക്കും സ്കോളർഷിപ്പ് പരീക്ഷയ്ക്കും പൊതുവിജ്ഞാന ചോദ്യങ്ങൾ ചോദിക്കുന്നത് ഹാന്റ് ബുക്കിൽ നിന്നും മലങ്കരബാലനിൽ നിന്നുമായിരിക്കും. ഓൺലൈൻ മലങ്കരബാലൻ എല്ലാ കുട്ടികൾക്കും ലഭിക്കുന്നുവെന്ന് ഉറപ്പ് വരുത്തുകയും മലങ്കര ബാലനിലുള്ള കാര്യങ്ങൾ ക്ലാസ്സുകളിൽ കുട്ടികളുമായി പങ്കുവയ്ക്കുകയും വേണം.

## എക്സിക്യൂട്ടീവ് മീറ്റിംഗ്

നവംബർ 27-ാം തീയതി ശനിയാഴ്ച ഉച്ച കഴിഞ്ഞ് 3 മണിക്ക് സമന്വയ പാസ്റ്റർ സെന്ററിൽ വച്ച് അതിഭദ്രാസനതല എക്സിക്യൂട്ടീവ് മീറ്റിംഗ് കൂടുകയും രണ്ടാം സെമസ്റ്റർ ക്ലാസ്സ്, വർക്ക്ബുക്ക്, അനുമോദന മീറ്റിംഗ് എന്നിവയെപ്പറ്റി ചർച്ച ചെയ്യുകയും ആവശ്യമായ തീരുമാനങ്ങൾ എടുക്കുകയും ചെയ്തു.

## വർക്ക് ബുക്ക്

ഓൺലൈൻ ക്ലാസ്സുകൾ നിർത്തിയെങ്കിലും ഒന്നാം സെമസ്റ്ററിൽ വാട്ട്സ്ആപ്പ് ഗ്രൂപ്പു വഴി വർക്ക് ഷീറ്റ് അയച്ചതു പോലെ രണ്ടാം സെമസ്റ്ററിലും വർക്ക്ഷീറ്റുകൾ അയച്ചു തരുന്നതാണ്. ഈ വർക്ക് ഷീറ്റുകൾ ബുക്കിലെഴുതുകയും പരീക്ഷാ സമയത്ത് അധ്യാപകർ ഇതു വിലയിരുത്തുകയും സ്കോളർഷിപ്പ് പരീക്ഷയ്ക്കും 10,12 ക്ലാസ്സിലെ വാർഷിക പരീക്ഷയ്ക്കും വർക്ക്ബുക്ക് സമർപ്പിക്കുകയും വേണം.

## 10,12 ക്ലാസ്സുകളിലെ വാർഷിക പരീക്ഷ രജിസ്ട്രേഷൻ

10,12 ക്ലാസ്സുകളിലെ വാർഷിക പരീക്ഷയ്ക്കുള്ള രജിസ്ട്രേഷൻ ഡിസംബർ 30 ന് അവസാനിക്കുന്നതിനാൽ അതിനു മുമ്പായി ഓരോ ഇടവകയിൽ നിന്നും പരീക്ഷ എഴുതുന്നവരുടെ രജിസ്ട്രേഷൻ നടത്തണമെന്ന് അറിയിക്കുന്നു. രജിസ്ട്രേഷൻ ഫീസ് 100 രൂപയാണ്. രജിസ്ട്രേഷൻ ഫോമിൽ ഒട്ടിക്കുന്ന ഫോട്ടോ ഏറ്റവും പുതിയത് ആയിരിക്കണം.

## ഒന്നാം സെമസ്റ്റർ അവലോകനം

ഒന്നാം സെമസ്റ്ററിൽ ഇടവകകളിൽ വച്ചു നടത്തിയ വിശ്വാസപരിശീലന പരിപാടികൾ വിലയിരുത്തുന്നതിനായി നൽകിയ അവലോകന ഫോം പൂരിപ്പിച്ച് ഡിസംബർ 10 നു മുമ്പായി കേന്ദ്രകാര്യാലയത്തിൽ എത്തിക്കേണ്ട താണ്.

വാർത്തകൾ

## അനുമോദന സമ്മേളനവും സമ്മാനദാനവും

മേജർ അതിഭദ്രാസനതല അനുമോദന സമ്മേളനവും സമ്മാനദാനവും ഡിസംബർ 11-ാം തീയതി ശനിയാഴ്ച രാവിലെ 10 മണിക്ക് പട്ടം സമന്വയ പാസ്റ്ററൽ സെന്ററിൽവച്ച് നടത്തുന്നു. പ്രസ്തുത സമ്മേളനത്തിൽ 2020-2021 വർഷം 10,12 സണ്ടേസ്കൂൾ പരീക്ഷയിൽ A+ കിട്ടിയ മുഴുവൻ കുട്ടികളേയും അനുമോദിക്കുകയും, സാൻജോസ് മത്സരങ്ങളിൽ മേജർ അതിഭദ്രാസനതലത്തിൽ 1,2,3 സ്ഥാനം കിട്ടിയവർക്കുള്ള സമ്മാനവും, ആഗസ്റ്റ്, സെപ്റ്റംബർ, ഒക്ടോബർ മാസങ്ങളിലെ ഓൺലൈൻ മലങ്കരബാലനി ലെ പദപ്രശ്നത്തിനുള്ള സമ്മാനവും, 2020-21 വർഷത്തെ കുട്ടികളുടേയും അധ്യാപകരുടേയും ഡയറിക്ക് 1,2,3 സ്ഥാനം കിട്ടിയവർക്കുള്ള സമ്മാനവും വിതരണം ചെയ്യുന്നു. സാൻജോസ് മത്സരത്തിൽ ഏറ്റവും കൂടുതൽ പോയിന്റ്സ് വാങ്ങിയ ജില്ലകൾക്കുള്ള ട്രോഫിയും നൽകുന്നു. A+ കിട്ടിയവരും സമ്മാനാർഹരായവരും ഈ സമ്മേളനത്തിൽ പങ്കെടുക്കണമെന്ന് അറിയിക്കുന്നു.

## സാൻജോസ്

അധ്യാപക വിദ്യാർത്ഥി മത്സരം

വി. യൗസേഫ് പിതാവിന്റെ വർഷാചരണത്തോടനുബന്ധിച്ച് 4 ഗ്രൂപ്പുകളായി തിരിച്ച് അധ്യാപകർക്കും വിദ്യാർത്ഥികൾക്കുമായി നടത്തിയ ആക്ഷൻസോംഗ്, ലളിതഗാനം മത്സരങ്ങളിൽ അതിരൂപതാ തലത്തിൽ സമ്മാനാർഹരായ കുട്ടികളുടേയും അധ്യാപകരുടേയും ലിസ്റ്റ് ചുവടെ ചേർക്കുന്നു.

# സാൻജോസ് 3

## ആക്ഷൻസോംഗ് (ജൂനിയർ)

1st - ഡെന്ന ഡോമിനിക്,പാണയം, അഞ്ചൽ
2nd - റയാൻ ഷിജു ജോർജ്ജ്, നാലാഞ്ചിറ, തിരുവനന്തപുരം
3rd - ഐറിൻ സോണി, പുതുശ്ശേരിഭാഗം, അടൂർ
3rd - ജിൻസി ഗിൽബർട്ട്, മേമല, നെടുമങ്ങാട്

## ലളിതഗാനം (ഇന്റർമീഡിയറ്റ്- ആൺകുട്ടികൾ)

1st - ആൽഫിൻ ബിജു, ചിരട്ടക്കോണം, കൊട്ടാരക്കര

2nd - റയാൻ കോശി, അഞ്ചൽ, അഞ്ചൽ

3rd - ജെറിൻ ജോസ്, കുന്നപ്പുഴ, തിരുവനന്തപുരം

## ലളിതഗാനം (ഇന്റർമീഡിയറ്റ്- പെൺകുട്ടികൾ)

1st - അലീന ബിജു, നരിക്കൽ, പുനലൂർ

2nd - സാന്ദ്രാ അരുൺ, ഇടമുളയ്ക്കൽ, ആയൂർ

3rd - അന്ന അലക്സ്, മണ്ണന്തല, തിരുവനന്തപുരം

## ലളിതഗാനം (സീനിയർ- ആൺകുട്ടികൾ)

1st - ജോയൽ റെജി, കറവൂർ, പുനലൂർ

2nd - ആൽബിൻ വർഗ്ഗീസ്, വയല, അടൂർ

3rd - മുഫിൻ എം, കാര്യവട്ടം, കഴക്കൂട്ടം

## ലളിതഗാനം (സീനിയർ- പെൺകുട്ടികൾ)

1st - സൂസൻ ജോൺ, മണ്ണന്തല, തിരുവനന്തപുരം

2nd - മെറിൻ ജോൺ, തിരുവഴി, പുനലൂർ

2nd - ജീന ജെ.എസ്, വെളിയന്നൂർ, നെടുമങ്ങാട്

3rd - അലീന റോബിൻ, ചാന്നാങ്കര, കഴക്കൂട്ടം

## ലളിതഗാനം (ടീച്ചേഴ്സ്- Male)

1st - ബിനു എം സാമുവൽ, കൊടുമൺ, അടൂർ

2nd - ജോജോ ജോസ്, കരവാളൂർ, അഞ്ചൽ

3rd - ബിനു ജെ, നെടുമങ്ങാട്, നെടുമങ്ങാട്

## ലളിതഗാനം (ടീച്ചേഴ്സ്- Female)

1st - ഹർഷ മറിയം ഷിബു, കാര്യവട്ടം, കഴക്കൂട്ടം

2nd - ബിബിന ജോൺ, പൊടിയാട്ടുവിള, ആയൂർ

3rd - സ്റ്റീന കെ തോമസ്, വയല, അടൂർ

3rd - ആശ ജോയി, നെടുമങ്ങാട്, നെടുമങ്ങാട്

